# വർഗ്ഗീയരാഷ്ട്രീയത്തിന്റെ ഭീകരമുഖങ്ങൾ

കെ.പി ശശികല ടീച്ചർ

**കേരളത്തിലെ** ഹിന്ദുക്കൾ അതിജീവനത്തിന്റെ പ്രതിസന്ധിയെ നേരിടുകയാണ്. നാൾക്കുനാൾ ഹിന്ദുവെന്ന നിലയ്ക്ക് അവരുടെ ജീവിതം ദുസ്സഹമായിക്കൊണ്ടിരിക്കുന്നു. രാഷ്ട്രീയം, സാമൂഹ്യം, വിദ്യാഭ്യാസം, മതപരം തുടങ്ങിയ ഏത് മേഖലയിലും ന്യൂനപക്ഷത്തിന്റെ സംഘടിതമായ ആധിപത്യത്തിനുമുമ്പിൽ ഭൂരിപക്ഷമെന്ന ലാബലുള്ള അവർ അവഗണനയുടെ അഗണ്യകോടിയിലേക്ക് തള്ളപ്പെടുന്നു. ഭരണരംഗത്ത് യു.ഡി.എഫിൽ കോൺഗ്രസ്സിനെ കൈപ്പിടിയിലമർത്തി ന്യൂനപക്ഷ സമൂഹത്തിന്റെ വോട്ടുബാങ്കിന്റെ ബലത്തിൽ മുസ്ലീംലീഗും കേരളാ കോൺഗ്രസ്സും അധികാരം കുത്തകയാക്കിവെച്ചിരിക്കുന്നു.

മഞ്ഞളാംകുഴി അലി ലീഗിന്റെ അഞ്ചാം മന്ത്രിയായതോടെ ന്യൂനപക്ഷ വിഭാഗക്കാരായ മന്ത്രിമാർ മന്ത്രിസഭയിലെ ഭൂരിപക്ഷമായിക്കഴിഞ്ഞു. കേരളത്തിൽനിന്നുള്ള പുതിയ രണ്ട് രാജ്യസഭാംഗത്വം ക്രിസ്ത്യാനികൾക്കുമായി. കേരളത്തിലെ ലീഗിന്റെ സംസ്ഥാന അദ്ധ്യക്ഷൻ ഹൈദരാലി ശിഹാബ്തങ്ങളും ദില്ലിയിലെ ഷാഹി ഇമാമും ഒരേ വർഗ്ഗീയ കാർഡ് കളിക്കുന്നു. യു.പിയിലെ ഭരണകക്ഷിയായ സമാജ്‌വാദിപാർട്ടി നേതാവ് മുലായംസിംഗിന് രാജ്യസഭയിലേക്ക് താൻ നിശ്ചയിച്ച സ്ഥാനാർത്ഥിയെ മാറ്റി, ഷാഹി ഇമാമിന്റെ സമ്മർദ്ദത്തെത്തുടർന്ന് അദ്ദേഹത്തിന്റെ മരുമകനെ രാജ്യസഭാ സ്ഥാനാർത്ഥിയാക്കേണ്ടി വന്നു. ഉത്തരപ്രദേശ് നിയമസഭയിൽ മുസ്ലീങ്ങൾക്ക് ആനുപാതിക പ്രാതിനിധ്യം വേണമെന്നാണ് ഇമാമിന്റെ മറ്റൊരാവശ്യം. അതും മുഖ്യമന്ത്രി അഖിലേഷ് യാദവ് സമ്മതിച്ചുകൊടുത്തിരിക്കയാണ്. ലീഗിന്റെ അഞ്ചാംമന്ത്രി ആവശ്യത്തിനും മാണിയുടെ രാജ്യസഭാംഗത്വത്തിനും മുമ്പിൽ മുട്ടുകുത്തിയപ്പോൾ കോൺഗ്രസ്സും ഇതേ അവസ്ഥയിലാണുള്ളത്.

ഉമ്മൻചാണ്ടിയുടെ നേതൃത്വത്തിൽ യുഡിഎഫ് മന്ത്രിസഭ അധികാര

മേറ്റ നാൾമുതൽ ലീഗും കേരളാ കോൺഗ്രസും സമ്മർദ്ദ രാഷ്ട്രീയത്തിന്റെ കനത്ത പ്രഹരശേഷിയുള്ള ആയുധങ്ങളുമായി സദാ സജീവമായിരുന്നു. സെക്രട്ടറിയേറ്റിൽ കേരളാ കോൺഗ്രസ്, ലീഗ് മന്ത്രിമാരുടെ വകുപ്പിൻ കീഴിലുള്ള ഉദ്യോഗസ്ഥന്മാരെയും വിവിധ ബോർഡ്-കോർപ്പറേഷൻ തലവന്മാരേയും നിശ്ചയിച്ച സന്ദർഭങ്ങളിലെല്ലാം പരമാവധി സ്ഥാനങ്ങളിൽ സ്വന്തം മതസ്ഥർക്ക് നിയമനം നൽകി.

വിദ്യാഭ്യാസവകുപ്പിൻ കീഴിലാണ് ഏറ്റവും കൂടുതൽ സ്വജനപക്ഷ നിയമനം നടന്നത്. എസ്സിആർടി ഡയറക്ടറായി ഹസീമിനേയും ഡിപിഐയായി ഷാജഹാനേയും എൽബിഎസ് ഡയറക്ടറായി സെയ്യദ് റഷീദിനേയും വിഎച്ച്എസ്സി ഡയറക്ടറായി അബ്ദുൾ റഹ്മാനേയും സാക്ഷരതാമിഷൻ ഡയറക്ടറായി അൽസൻ കുട്ടിയെയും, ഹയർസെക്കന്ററി ഡയറക്ടറായി പി.എസ്.മുഹമ്മദിനേയും ഐടി സ്കൂൾ ഡയറക്ടറായി അൻവർ സദാദിനേയും എസ്എസ്എ മോണിറ്ററിംഗ് ഡയറക്ടറായി അബ്ദുള്ളയേയും ഓപ്പൺ സ്കൂൾ ഡയറക്ടറായി ജലീൽ മുഹമ്മദിനേയും നിയമിച്ചു. തന്റെ വകുപ്പിൽ ഡയറക്ടർമാരെല്ലാം മുസ്ലീങ്ങളാവട്ടെയെന്ന് വിദ്യാഭ്യാസമന്ത്രി തീരുമാനിച്ചത് സ്വാഭാവികം മാത്രം.

യുഡിഎഫ് സമിതിയോഗം ചേർന്ന ഏപ്രിൽ 11 സാധാരണദിവസമായിരുന്നില്ല. അന്ന് പുറത്തുവന്ന വാർത്തകൾ പലതും ന്യൂനപക്ഷ സമുദായാംഗങ്ങൾക്ക് സന്തോഷത്തിന് വകനൽകുന്നതായിരുന്നു. ഹജ്ജ് തീർത്ഥാടകർക്ക് സൗജന്യ സിംകാർഡ് നൽകാനും അഞ്ച് റിയാലിന്റെ സംസാരസമയം സൗജന്യമാക്കാനും സെൻട്രൽ ഹജ്ജ് കമ്മറ്റി തീരുമാനിച്ചതാണ് ഒരു പ്രധാന നടപടി. മക്കയിലും മദീനയിലുമുള്ള കെട്ടിടങ്ങൾ ദീർഘകാലം തീർത്ഥാടകർക്ക് ഉപയോഗിക്കാം. എല്ലാ സംസ്ഥാനങ്ങളിലും ഹൈടെക് സംവിധാനമുള്ള ഹജ്ജ് കേന്ദ്രങ്ങൾ പണിയും. ഹജ്ജ് കമ്മറ്റി തീരുമാനങ്ങൾ അങ്ങനെ ഒട്ടനവധി.

ഏപ്രിൽ 11ന് അധ്യാപകരുടെ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ട് വിദ്യാഭ്യാസമന്ത്രി ചെയ്ത പ്രഖ്യാപനങ്ങൾ ശ്രദ്ധേയമായിരുന്നു. വിഷുത്തലേന്ന് വാലുവേഷന് അധ്യാപകരെല്ലാം ഹാജരാകണമെന്ന നിബന്ധനയിൽ ഇളവ് വരുത്താൻ സർക്കാർ തയ്യാറായില്ല. തന്മൂലം അവരുടെ വിഷു ആഘോഷവും പരുങ്ങലിലായി. അതേ വിഷുദിവസം പൾസ് പോളിയോ പരിപാടിക്ക് എല്ലാ ജീവനക്കാരും ഹാജരാകണമെന്ന് നിർബന്ധിച്ചതോടെ ഹിന്ദുക്കളായ ജീവനക്കാരുടെ വിഷുക്കണി ദർശനവും ആഘോ

ഷവും മുടങ്ങി. അഗ്രികൾച്ചർ എൻട്രൻസ് പരീക്ഷ വിഷുദിവസം നടത്തി. പതിനായിരക്കണക്കിന് വിദ്യാർത്ഥികൾക്ക് വിഷു ആഘോഷിക്കാനായില്ല. ഏത് പെരുന്നാളിനും തലേദിവസവും പിറ്റേദിവസവും അവധി പ്രഖ്യാപിക്കുന്ന അധികാരത്തമ്പുരാക്കന്മാർക്ക് ഹിന്ദുക്കളുടെ പ്രധാന പുണ്യവിശേഷ ദിനമായ വിഷുവിന്റെ പ്രാധാന്യം അറിയില്ലെന്നുണ്ടോ? സ്വന്തം വീട്ടിൽ കണികണ്ടും സദ്യയുണ്ടും സന്തോഷം പങ്കിടുന്ന ഹിന്ദു കുടുംബാംഗങ്ങൾ പലരും ഇക്കുറി വിഷുവിന് ഓൺ ഡ്യൂട്ടിയിലായിരുന്നു. മതസ്വാതന്ത്ര്യത്തിന് പേരുകേട്ട കേരളത്തിൽ ഹിന്ദുക്കൾക്ക് മാത്രം സ്വന്തം പുണ്യവിശേഷ ദിനാഘോഷം നിഷേധിക്കപ്പെടുന്ന സാഹചര്യം എന്ത് പ്രത്യയശാസ്ത്രത്തിന്റെ പേരിലാണ് അംഗീകരിച്ചുകൊടുക്കാൻ കഴിയുക?

കരിക്കുലം കമ്മറ്റി പുനഃസംഘടിപ്പിച്ചപ്പോഴും മുഴുവൻ സ്ഥാനങ്ങളും ലീഗ് കരസ്ഥമാക്കി. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആകാനുള്ള യോഗ്യതയിൽ ഇളവ് വരുത്തി. ഏഴാം ക്ലാസ്സും അഫ്സൽ ഉലമ പരീക്ഷയും പാസായ അറബി അധ്യാപകർക്കും എച്ച്എം ആകാമെന്ന് വ്യവസ്ഥ ചെയ്തു. ഈ വർഷം എൻഒസി ലഭിച്ച സിബിഎസ്ഇ സ്കൂളുകളിൽ ഏതാണ്ട് എല്ലാം തന്നെ മുസ്ലീം മാനേജ്മെന്റിലുള്ളവയാണെന്ന് പറയാം. മുസ്ലിം വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പും മറ്റ് പഠനസഹായങ്ങളും ഇപ്പോൾ നൽകുന്നുണ്ട്. ഇതിന് പുറമേ പഠനമേശയും കസേരയും ടേബിൾ ലാമ്പും സൗജന്യമായി നൽകാൻ തീരുമാനമായി.

അഞ്ചാം ക്ലാസ്സിനെക്കൂടി എൽപി ആയി പരിഗണിക്കാൻ തീരുമാനമായി. ഇനിമുതൽ 6,7,8 ക്ലാസ്സുകളായിരിക്കും യുപി സ്കൂൾ. തന്മൂലം അഞ്ചാം ക്ലാസ്സിൽ സംസ്കൃത പഠനം അസാധ്യമായി. എൽപിയിൽ സംസ്കൃതപഠനം പാടില്ലെന്നാണല്ലോ നിയമം. അതേ സമയം ഒന്നാം ക്ലാസ്സുമുതൽ അറബി പഠിപ്പിക്കുകയും ചെയ്യും. നിരവധി സംസ്കൃത അധ്യാപകരുടെ തൊഴിൽ ഇതോടെ നഷ്ടപ്പെടും.

മറ്റെങ്ങുമില്ലാത്ത രണ്ട് വിദ്യാഭ്യാസ കലണ്ടർ ,ആണ് കേരളത്തിൽ. ഒരു സാദാ കലണ്ടറും ഒരു മുസ്ലീം കലണ്ടറും. 51 ശതമാനം കുട്ടികൾ മുസ്ലീങ്ങളായ സ്കൂളുകളെല്ലാം സ്വാഭാവികമായി മുസ്ലീം സ്കൂളായി മാറുന്നു. അവിടെ വെള്ളിയും ഞായറുമാണ് അവധി. വിദ്യാസമ്പന്നരായ മുസ്ലീങ്ങൾപോലും ഇതിനെ എതിർക്കുമ്പോൾ സംസ്ഥാനത്തെ എസ്.എസ്.എൽ.സി-പ്ലസ് ടു പരീക്ഷ മൊത്തം മുസ്ലീം കലണ്ടറിലേയ്ക്ക് മാറ്റിയിരിക്കുകയാണ് എൽ.ഡി.എഫ്-യു.ഡി.എഫ് സർക്കാറുകൾ. നാളെ സം

സ്ഥാനത്തെ വിദ്യാഭ്യാസ കലണ്ടർ മുസ്ലീം കലണ്ടറായി മാറ്റുന്നതിന്റെ ഭാഗമാണീ നീക്കം.

കഴിഞ്ഞവർഷം കാസറഗോഡ് ജില്ലയിലെ മഞ്ചേശ്വരത്ത് ഒരു സ്കൂളിൽ ഒരു ഹിന്ദുകുട്ടിയെ പൊട്ട് മായ്പ്പിച്ച് തട്ടമിടുവിച്ച് ഇൻസ്പെക്ഷൻ സമയത്ത് മുസ്ലീമായി തലയെണ്ണി അറബി അദ്ധ്യാപകന്റെ പോസ്റ്റ് നിലനിർത്തിയ സംഭവം ഉണ്ടായിരുന്നു. സ്കൂളുകളിൽ അറബി അദ്ധ്യാപകന്റെ പോസ്റ്റ് നിശ്ചയിക്കുന്നത് മുസ്ലീം കുട്ടികളുടെ തലയെണ്ണി വേണം എന്ന വിദ്യാഭ്യാസവകുപ്പിന്റെ ചട്ടമായിരുന്നു അതിന് കാരണം. ഒരു ഹിന്ദു കുട്ടി അറബി പഠിക്കാൻ താല്പര്യപ്പെട്ടതുകൊണ്ട് അറബി ക്ലാസിന് യോഗ്യത നേടുന്നില്ല. അതിന് ആ കുട്ടി മതം മാറണം എന്ന അവസ്ഥയിലേക്കാണിത് എത്തിക്കുന്നത്.

സംസ്ഥാന സർക്കാർ അൺ എയ്ഡഡ് ഉൾപ്പെടെയുള്ള ന്യൂനപക്ഷ വിദ്യാലയങ്ങൾക്ക് ഓരോന്നിനും നൽകിയത് 50 ലക്ഷം രൂപയാണ്. മലപ്പുറം ജില്ലയിൽ ഈ ആനുകൂല്യം നേടിയത് 30 ന്യൂനപക്ഷ വിദ്യാലയങ്ങളാണ്. പാലക്കാട് ജില്ലയിൽ ജമാഅത്തെ ഇസ്ലാമി നടത്തുന്ന, വൻതുക ഫീസു വാങ്ങുന്ന വിദ്യാലയവും നേടിയെടുത്തു 50 ലക്ഷത്തിന്റെ ഫണ്ട്! സംസ്ഥാനത്ത് ഹിന്ദു മാനേജ്മെന്റിന് കീഴിലുള്ള സ്കൂളുകൾക്ക് ലഭിക്കുന്നത് പഴയ കണക്കനുസരിച്ചുള്ള നാമമാത്ര ഫണ്ടുമാത്രം. ഇത് അറ്റകുറ്റപ്പണിയ്ക്കും മറ്റും തികയാതെ പാപ്പരാകുന്ന ഹിന്ദു മാനേജർമാർ സ്കൂൾ വിറ്റൊഴിവാക്കുന്നു. അതു വാങ്ങുന്ന മുസ്ലീങ്ങൾ അതിന്റെ പേരിൽ ന്യൂനപക്ഷ ഫണ്ട് സംഘടിപ്പിക്കുന്നു.

സംസ്ഥാനത്ത് മതന്യൂനപക്ഷ വിഭാഗങ്ങൾക്ക് ഇന്ന് 8600 സ്കൂളുകളാണ്. 447 കോളേജുകൾ വേറെയും. ഇതേ സമയം ഹിന്ദുക്കളുടെ കയ്യിലുള്ളത് 388 സ്കൂളുകളും 54 കോളേജുകളും മാത്രം.

ന്യൂനപക്ഷ വിദ്യാർത്ഥികൾ സർക്കാർ സ്കോളർഷിപ്പു വാങ്ങി പഠിക്കുമ്പോൾ അതേ സ്കൂളിൽ പഠിക്കുന്ന, അതേ ന്യൂനപക്ഷ വിദ്യാർത്ഥിയുടെ വീട്ടുവേലക്കാരിയായ ഹിന്ദു സമുദായക്കാരിയുടെ മകന് സ്കോളർഷിപ്പില്ല. പട്ടികജാതി-പട്ടികവർഗ്ഗക്കാർക്ക് ഇത്രയും കാലമായി കിട്ടിയ നാമമാത്രമായ 140 രൂപ സ്കോളർഷിപ്പ് ഈ സർക്കാർ 250 രൂപയാക്കി മാറ്റി. ഈ വർദ്ധനവിലും തുല്യത പുലർത്താൻ സർക്കാർ തയ്യാറായില്ല. മുസ്ലീം ഗേൾസ് സ്കോളർഷിപ്പ് 150-ൽനിന്ന് 500 ആക്കി ഉയർത്തിയപ്പോഴാണ് ഈ നാമമാത്ര വർദ്ധന.

ഹിന്ദുവിന്റെ ആത്മാഭിമാനം നശിപ്പിക്കുന്നതാണ് കേരളത്തിലെ പാഠ്യ പദ്ധതി. പഴയ ജാതിസമ്പ്രദായത്തിന്റെ ദൂഷ്യങ്ങൾ വിവരിച്ചശേഷം നാട്ടിൽ അതുണ്ടോ എന്നന്വേഷിക്കാൻ കുട്ടികളോടാവശ്യപ്പെടുന്നവരുടെ മാനസികാവസ്ഥ നമുക്ക് വിലയിരുത്താവുന്നതാണ്. ഒമ്പതാം ക്ലാസിലെ സാമൂഹ്യപാഠത്തിലെ ചോദ്യം മലബാറിൽ ടിപ്പുവിന്റെ ആക്രമണം ഉണ്ടാക്കിയ സാമൂഹ്യപരിവർത്തനത്തെക്കുറിച്ചാണ്. വിഭജനത്തിന് ഹിന്ദുക്കളും ഉത്തരവാദികളാണെന്നും നമുക്ക് ഒരു പൊതുദേശീയതയില്ലെന്നും പത്താം ക്ലാസിൽ പഠിപ്പിക്കുന്നു. സർവ്വകലാശാലകളിലെ കാര്യം പറയാനേയില്ല. ഇവയെല്ലാം ഭരിക്കുന്നത് ന്യൂനപക്ഷ വിഭാഗത്തിൽപ്പെട്ടവരോ അല്ലെങ്കിൽ അവരുടെ പാർശ്വവർത്തികളോ ആണ്.

എല്ലാ മദ്രസകളും എയ്ഡഡ് സ്കൂളാവുകയും ജീവനക്കാർക്ക് സർക്കാർ ശമ്പളം കൊടുക്കുകയും ചെയ്താൽ മദ്രസാപഠനം മറ്റ് സർക്കാർ വിദ്യാലയങ്ങളിലേതുപോലാവുമെന്ന് ഏതൊരാൾക്കും ബോധ്യപ്പെടും. മതവർഗീയപ്രീണനവും ന്യൂനപക്ഷവൽക്കരണവും സാമൂഹ്യ രാഷ്ട്രീയ മണ്ഡലങ്ങളിൽ ഉണ്ടാക്കിയിട്ടുള്ള പ്രത്യാഘാതങ്ങൾ വിശദമായ പരിശോധനയ്ക്കും പഠനത്തിനും വിധേയമാക്കേണ്ടതാണ്. ഭൂരിപക്ഷക്കാരുടെ അന്യവൽക്കരണത്തിന്റെയും പാർശ്വവൽക്കരണത്തിന്റെയും വ്യാപ്തി അപ്പോൾ ബോധ്യപ്പെടും.

കഴിഞ്ഞ പത്തുവർഷമായി സംസ്ഥാനത്തെ മദ്രസകൾക്കായി സർക്കാർ ചെലവിട്ടത് 14 കോടി രൂപയാണ്. മദ്രസാദ്ധ്യാപകർക്ക് സംസ്ഥാന സർക്കാർ വക പെൻഷൻ. പള്ളിയിലെ മുക്രിയ്ക്കും മുള്ളയ്ക്കും പെൻഷൻ. അന്നത്തിന് വകയില്ലാത്ത അമ്പലജീവനക്കാർക്ക് ദേവസ്വത്തിന്റെ വക ശമ്പളം നക്കാപ്പിച്ച കാശ്. പെൻഷൻ ഉൾപ്പെടെയുള്ള ആനുകൂല്യത്തിന് മുറവിളി കൂട്ടുകയാണ് പല ദേവസ്വം ജീവനക്കാരും. ഹിന്ദുകുട്ടികളുടെ മതപഠനത്തിന് സർക്കാറിന്റെ വക ഒന്നുമില്ല. ദേവസ്വം ഫണ്ട് സർക്കാർ കയ്യടക്കുക വഴി ഭക്തന്മാർ ഇടുന്ന വഴിപാടുതുകപോലും ഹിന്ദുകാര്യങ്ങൾക്കായി ഉപയോഗപ്പെടുന്നില്ല. അതുപയോഗിച്ച് മുക്രി പെൻഷനും മദ്രസാദ്ധ്യാപക പെൻഷനും കൊടുക്കുന്നതിലാണ് നമ്മുടെ നാട്ടിലെ 'മതേതരത്വം' കുടികൊള്ളുന്നത്!

മിച്ചഭൂമി പിടിച്ചെടുത്തപ്പോൾ ഹിന്ദുസമുദായത്തിലെ 12 ഏക്കറിൽ കൂടുതലുള്ള കൂട്ടുകുടുംബങ്ങൾക്ക് വൻ നഷ്ടമാണുണ്ടായത്. ഭൂപരിഷ്കരണനിയമം ബാധകമായത് തെങ്ങും നെല്ലും പറങ്കിമാവുമൊക്കെ കൃഷി

ചെയ്യുന്ന ഭൂമിയ്ക്ക്. അത് ബാധിച്ചത് ഹിന്ദുക്കൾക്ക്. എന്നാൽ റബ്ബറും ഇഞ്ചിയും മറ്റും കൃഷി ചെയ്തവർക്ക് ഇത് ബാധകമായില്ല. നൂറ് ഏക്കർ മുതൽ 17,000 ഏക്കർ വരെ തോട്ടങ്ങൾ കൈവശംവെച്ച ന്യൂനപക്ഷ സമുദായാംഗങ്ങൾക്ക് ഒരു സെന്റ് ഭൂമിപോലും പോയില്ല. കാരണം റവന്യൂവകുപ്പ് കൈകാര്യം ചെയ്തത് ന്യൂനപക്ഷ മന്ത്രിമാരായിരുന്നു. 1957നുശേഷം വെറും ഒമ്പതുവർഷം മാത്രമാണ് ഹിന്ദു മന്ത്രിമാർ ഈ വകുപ്പ് കൈകാര്യം ചെയ്തത്. ന്യൂനപക്ഷ സമുദായത്തിൽപ്പെട്ടവർ വനഭൂമിയും പുറമ്പോക്കും മറ്റും കയ്യേറിയപ്പോൾ അവർക്ക് പട്ടയം കിട്ടാൻ നിയമം കാറ്റിൽ പറത്തപ്പെട്ടു.

അഞ്ച് മന്ത്രിമാരെ ലീഗ് നേടിയെടുത്തപ്പോൾത്തന്നെ കേരളത്തിൽ മുസ്ലീങ്ങൾക്ക് ലഭിച്ചത് ആനുകൂല്യങ്ങളുടെ പെരുമഴ. ഹിന്ദുക്കൾക്ക് അനുഭവിക്കേണ്ടി വന്നത് മതസ്വാതന്ത്ര്യനിഷേധത്തിന്റെ ചാട്ടവാറിനുള്ള അടിയുടെ വേദന!

അഞ്ചാംമന്ത്രി നിയമനം വഴി സർക്കാരിനുണ്ടായ പേരുദോഷം മാറ്റാനാണല്ലോ മന്ത്രിസഭയിൽ വകുപ്പ് മാറ്റവും ഇളക്കി പ്രതിഷ്ഠയും നടത്തിയത്. തിരുവഞ്ചൂരിന് ആഭ്യന്തരവും അടൂർ പ്രകാശിന് റവന്യൂ വകുപ്പും നൽകിയാൽ തീരുന്ന പ്രശ്നമാണോ ലീഗിന്റെ അഞ്ചാംമന്ത്രി മൂലമുണ്ടായിട്ടുള്ളത്? പുതിയ വകുപ്പ് കൊടുക്കാതെ ലീഗിന്റെ തന്നെ വകുപ്പ് മാറ്റിക്കൊടുത്ത് അലിയെ മന്ത്രിയാക്കിയതുകൊണ്ട് കോൺഗ്രസ്സിന്റെയും മറ്റും മന്ത്രിമാരുടെ വകുപ്പുകൾക്ക് യാതൊരു കുറവുമുണ്ടായിട്ടില്ലെന്ന് ലീഗ് പറയുന്നു. പക്ഷേ ആര്യാടൻ മുഹമ്മദിന് പുതിയൊരു വകുപ്പും കൂടി കിട്ടി. അപ്പോഴും ലാഭം ന്യൂനപക്ഷ വിഭാഗത്തിന്!

മൊത്തം 21 മന്ത്രിമാരിൽ 12 പേർ ഇപ്പോൾ ന്യൂനപക്ഷമതക്കാരാണ്. ന്യൂനപക്ഷക്കാരായി രണ്ട് ക്യാബിനറ്റ് റാങ്കുകാർ വേറെ. അതായത് മന്ത്രിസഭയിൽ ഏതാണ്ട് 60 ശതമാനം ക്രിസ്ത്യൻ-മുസ്ലീം മന്ത്രിമാരാണ്. മൊത്തം ബജറ്റ് തുകയിൽ 75 ശതമാനത്തോളം കൈകാര്യം ചെയ്യുന്നത് ഇവരുടെ വകുപ്പുകൾതന്നെ. നിയമവകുപ്പ് മന്ത്രി കെ.എം.മാണിയും സ്വന്തക്കാരെ നിയമിക്കുന്നതിൽ ഒട്ടും മോശക്കാരനല്ല. ഹൈക്കോടതിയിൽ 89 ഗവൺമെന്റ് പ്ലീഡർമാരെ നിയമിച്ചു. 69 പേരും ക്രിസ്ത്യൻ-മുസ്ലീം വിഭാഗത്തിൽപ്പെട്ടവർ. നീതിന്യായ പീഠത്തിന് മുന്നിൽ സർക്കാർ താൽപ്പര്യങ്ങളും നിലപാടും ഉയർത്തിപ്പിടിക്കേണ്ട പ്ലീഡർമാർ ന്യൂനപക്ഷക്കാരായിരിക്കണമെന്ന് ശഠിക്കുന്നവരുടെ ഉദ്ദേശ്യശുദ്ധിയെ ചോദ്യം ചെയ്യാതെ വയ്യ.

മുസ്ലീംലീഗിന് മന്ത്രിസഭയിൽ മേൽക്കൈയുണ്ടെന്ന് വ്യക്തമായിക്കഴിഞ്ഞു. ഈ സാഹചര്യത്തിൽ മാറാട് കൂട്ടക്കൊലക്കേസിലെ ഗൂഢാലോചന, പണത്തിന്റെയും തീവ്രവാദികളുടെയും പങ്ക് തുടങ്ങിയവയെക്കുറിച്ച് സിബിഐ അന്വേഷണം ഉണ്ടാവില്ലെന്ന് ഏതാണ്ട് ഉറപ്പായി എന്ന് നിരീക്ഷകർ കരുതുന്നു. ബേപ്പൂർ സ്ഫോടനം, മിഠായിത്തെരുവ് സ്ഫോടനം തുടങ്ങിയ കേസുകളിൽ നേരായ വഴിയിലുള്ള അന്വേഷണം നടക്കുമോ എന്ന് നീതിതേടി അലയുന്ന ദേശസ്നേഹികൾ ആവർത്തിച്ച് ചോദിക്കുന്നു.

മുസ്ലീം ലീഗ് കൂടുതലായി വകുപ്പോ അധികാരമോ വാങ്ങിയിട്ടില്ലെന്നും കൈകാര്യം ചെയ്തുകൊണ്ടിരിക്കുന്ന വകുപ്പുകൾ കാര്യക്ഷമമാക്കുന്നതിന് ഒരു മന്ത്രിയെക്കൂടി ചുമതലപ്പെടുത്തുക മാത്രമേ ചെയ്തിട്ടുള്ളൂവെന്നും ലീഗ് നേതാക്കൾ പറയുകയുണ്ടായി. കേരള മന്ത്രിസഭയിൽ മൊത്തം 117 വകുപ്പുകളാണ് 21 മന്ത്രിമാർക്കായി വിഭജിച്ചിട്ടുള്ളത്. അതിൽ കോൺഗ്രസ് 51 ഉം മുസ്ലീംലീഗ് 21 ഉം ജേക്കബ് ഉൾപ്പെടെ കേരള കോൺഗ്രസ്സ് 30ഉം ജനതാദൾ 8ഉം ആർഎസ്പി 7ഉം വകുപ്പുകളാണ് ഭരിക്കുന്നത്. ഓരോ വകുപ്പും കാര്യക്ഷമമാക്കുന്നതിന് പ്രത്യേകം മന്ത്രിമാരെ നിയമിക്കുകയാണ് പരിഹാരമാർഗ്ഗമെങ്കിൽ ഇനിയും വളരെയേറെ മന്ത്രിമാരെ ലീഗിനും കേരള കോൺഗ്രസ്സിനും കിട്ടും. ഒരു മന്ത്രിയെ നിയമിക്കുക വഴി പൊതുഖജനാവിൽ നിന്നുണ്ടാകുന്ന ഭീമമായ ചെലവും ആ പാർട്ടിക്ക് ഭരണയന്ത്രത്തിൽ കിട്ടുന്ന അമിതമായ സ്വാധീനവും മന്ത്രിസഭയിലെ മത അസന്തുലിതാവസ്ഥയുമാണ് ഇവിടെ പ്രത്യേകം ചർച്ചചെയ്യപ്പെടേണ്ട വിഷയങ്ങൾ. ഒരു കൊടിവച്ച കാറും മന്ത്രി മന്ദിരവും 30 പേഴ്സണൽ സ്റ്റാഫും ഏതൊരു മന്ത്രിക്കും അവകാശപ്പെട്ടതുതന്നെ. 5 മന്ത്രിമാരുള്ള ലീഗിന് ഇപ്പോൾ 150 പേഴ്സണൽ സ്റ്റാഫ് ഉണ്ട്. അത് 165 വരെ ആകാമെന്നാണ് പുതിയ നിർദ്ദേശം. അങ്ങനെ നോക്കുമ്പോൾ സെക്രട്ടേറിയറ്റ് നിറയെ മുസ്ലീംലീഗിന്റെയും കേരള കോൺഗ്രസ്സിന്റെയും പേഴ്സണൽ സ്റ്റാഫിനെക്കൊണ്ട് നിറയും. മന്ത്രിസഭയിലെ അസന്തുലിതാവസ്ഥ സെക്രട്ടേറിയറ്റിനെയും ബാധിക്കുമെന്ന് ചുരുക്കം.

ഈ പ്രവണത അടുത്ത ഒരു പത്ത് വർഷത്തേക്ക് തുടർന്നാൽ ഹിന്ദു മന്ത്രിക്ക് കിട്ടാൻ സാധ്യതയുള്ള വകുപ്പ് ദേവസ്വം മാത്രമായി ചുരുങ്ങുമെന്ന് ഹിന്ദു സമൂഹം ന്യായമായും സംശയിക്കുന്നു. നാളിതുവരെ വിദ്യാഭ്യാസ വകുപ്പ് മന്ത്രിയായി കെ. ചന്ദ്രശേഖരൻ മാത്രമേ ഹിന്ദുമതക്കാര

നായി മന്ത്രിസഭയിലുണ്ടായിട്ടുള്ളു.

യുഡിഎഫ് സർക്കാർ അധികാരമേറ്റ ശേഷം ഹൈക്കോടതിയിൽ ഇന്നലെ വരെ പുതിയതായി നിയമിച്ച ഗവൺമെന്റ് പ്ലീഡർമാരുടെ എണ്ണം 89ൽനിന്നും 103 ആയി. ഇതിൽ 80 പേരും ന്യൂനപക്ഷമത വിഭാഗത്തിൽപ്പെട്ടവർ ആണ്. ജില്ലാകോടതികളിൽ 85 ഗവ. പ്ലീഡർമാരെ നിയമിച്ചു. അതിൽ 70 പേരും ക്രൈസ്തവ മുസ്ലീം വിഭാഗത്തിൽപ്പെട്ടവരാണ്. കേന്ദ്ര സർക്കാരിന്റെ സ്റ്റാൻഡിംഗ് കൗൺസൽമാരിൽ 75 ശതമാനം ന്യൂനപക്ഷ മതക്കാരാണ്.

ഏതാണ്ട് 80 ബോർഡ്-കോർപ്പറേഷനുകൾ കേരളത്തിലുണ്ട്. 60 സ്ഥാനങ്ങളിൽ നിയമനം നടന്നു കഴിഞ്ഞു. അതിൽ ഇപ്പോൾത്തന്നെ 50ൽപ്പരം സ്ഥാനങ്ങൾ ക്രിസ്ത്യൻ മുസ്ലീം വിഭാഗത്തിൽപ്പെട്ടവർക്കായി വീതം വെച്ചുകഴിഞ്ഞു. അഞ്ച് യൂണിവേഴ്സിറ്റികളിലെ സിന്റിക്കേറ്റ് മെമ്പർമാരിലും മത അസന്തുലനം വ്യക്തമായി കാണാം. അവിടെയും 25 ശതമാനം പോലും ഹിന്ദുക്കളില്ല.

അഞ്ചാം മന്ത്രി നിയമനം ഒറ്റപ്പെട്ടതോ യാദൃച്ഛികമോ ആയ സംഭവമായി കാണാനാവില്ല. സർക്കാരിന്റെ എല്ലാ മണ്ഡലങ്ങളിലും രംഗങ്ങളിലും തങ്ങളുടെ അന്യവൽക്കരണവും പാർശ്വവൽക്കരണവും ഭയാനകമാം വിധം അതിന്റെ രൂക്ഷഭാവത്തിലെത്തിയിരിക്കുന്നതിൽ ഹിന്ദുക്കൾ ഉൽക്കണ്ഠാകുലരായി കഴിയവെയാണ് അധികാരത്തിന്റെ പരമോന്നത പദവിയായ മന്ത്രിക്കസേര അഞ്ചാമതൊരൊണ്ണം കൂടി മുസ്ലീംലീഗിന് സ്വർണത്തളികയിൽവച്ച് മുഖ്യമന്ത്രി സമ്മാനിച്ചത്. എം.എൽ.എമാരുടെ എണ്ണം വർദ്ധിപ്പിക്കുന്നതിനനുസരിച്ച് മന്ത്രിസ്ഥാനം കൂടുതൽ തരണമെന്ന ശാഠ്യമാണ് മുസ്ലീം ലീഗിനുള്ളത്. ജനസംഖ്യയിലുണ്ടായ വർദ്ധനവിന് ആനുപാതികമായി മുസ്ലീം ഭൂരിപക്ഷ മണ്ഡലങ്ങൾ വർദ്ധിച്ചു. പുനർ വിഭജനത്തെത്തുടർന്ന് മുസ്ലീം ഭൂരിപക്ഷമുള്ള മണ്ഡലങ്ങളാണ് കൂടുതലായി ഉണ്ടായത്. ഇത് മുസ്ലീം ലീഗിന് രാഷ്ട്രീയ നേട്ടമുണ്ടാക്കി. ജനസംഖ്യാ വർദ്ധനവ് രാഷ്ട്രീയമായ നേട്ടത്തിന് വഴിയൊരുക്കുമെന്ന് അഞ്ചാം മന്ത്രി സ്ഥാനം നേടുകവഴി ലീഗ് തെളിയിച്ചു. മലപ്പുറം ജില്ല രൂപീകരിച്ച സന്ദർഭത്തിൽ കേരള ഗാന്ധിയായ കേളപ്പജി നൽകിയ മുന്നറിയിപ്പ് ഇന്നും പ്രസക്തമാണ്. 'മലപ്പുറം ജില്ല തുടക്കമാണ്. ഇത് വർഗ്ഗീയതയുടെ വിത്താണ്' അന്ന് മുളച്ച വിത്ത് ഇപ്പോൾ വൻ മരമായി.

ഒരു വർഷം പോലും തികയാത്ത യുഡിഎഫ് സർക്കാർ ഹിന്ദുസമൂ

ഹത്തോട് ചെയ്തുകൊണ്ടിരിക്കുന്ന ദ്രോഹങ്ങൾ ഒട്ടേറെയുണ്ട്. ക്ഷേത്ര ഭൂമികൾ അന്യാധീനപ്പെട്ടു. ഹിന്ദു പെൺകുട്ടികളെ തട്ടിക്കൊണ്ടുപോയി മുസ്ലീം മതപഠനകേന്ദ്രങ്ങളിൽ പാർപ്പിക്കുന്ന സംഭവങ്ങൾ വർദ്ധിച്ചുവരികയാണ്. തിരുവനന്തപുരത്ത് ക്രൈസ്റ്റ് നഗർ സ്കൂളിൽ പഠിക്കുന്ന ഹിന്ദു വിദ്യാർത്ഥിയുടെ കൈ വരഞ്ഞുകീറി ജിഹാദ് എന്ന് എഴുതി ചാപ്പ കുത്തി. ബാലരാമപുരത്ത് വിവാഹാഭ്യർത്ഥന നിരസിച്ച ഹിന്ദു പെൺകുട്ടിയെ വീട്ടിലിട്ട് തലങ്ങും വിലങ്ങും കുത്തി മാരകമായി പരിക്കേൽപ്പിച്ചു. കാസറഗോഡ് രണ്ട് ക്ഷേത്രങ്ങളിൽ പോത്തിൻതലയും മാംസവും ഇട്ട് മലിനമാക്കി. പെരുമ്പാവൂരിൽ ക്ഷേത്രത്തിലെ ഗർഭിണിയായ പശുവിനെ ക്ഷേത്രപരസരത്തുവെച്ച് കൊന്നു. പാലക്കാട് ക്ഷേത്രത്തിനുനേരെ അക്രമം നടന്നു. ഇങ്ങനെ എത്രയെത്ര സംഭവങ്ങൾ! ഈ കേസുകളിലെ പ്രതികൾ യഥേഷ്ടം വിളയാടുന്നു. അഞ്ചാം മന്ത്രി സ്ഥാനവും അധികാര കേന്ദ്രങ്ങളും ന്യൂനപക്ഷ വിഭാഗങ്ങൾക്ക് പങ്ക് വച്ച് കൊടുക്കുമ്പോൾ ഹിന്ദുക്കൾക്ക് നഷ്ടമാകുന്നത് പണവും അവസരങ്ങളും സ്ഥാനങ്ങളും തൊഴിലും പഠനവഴികളും മാത്രമല്ല അന്തസ്സും അഭിമാനവും പൗരാവകാശങ്ങളുമാണെന്ന യാഥാർത്ഥ്യം ഹിന്ദു സമൂഹം തിരിച്ചറിയുന്നതേയുള്ളൂ. വരും നാളുകളിൽ ഹിന്ദു വിമോചനത്തിന് വേണ്ടിയുള്ള പോരാട്ടങ്ങളും മുന്നേറ്റങ്ങളും സംഘടിപ്പിക്കുകമാത്രമാണ് ഹിന്ദുക്കൾക്ക് ഏക പോംവഴി.

1951ന് സമാനമായ രാഷ്ട്രീയ കാലാവസ്ഥയാണ് കേരളത്തിൽ ഇന്നുള്ളത്. ന്യൂനപക്ഷത്തിന്റെ പേരിലുള്ള കടന്നാക്രമണം അസഹ്യമായപ്പോൾ മന്നത്ത് പത്മനാഭന്റെയും ആർ.ശങ്കറിന്റെയും നേതൃത്വത്തിൽ ഹിന്ദുമഹാമണ്ഡലം രൂപീകരിച്ച് ഹിന്ദുക്കൾ ഒറ്റക്കെട്ടായി നിന്നു. അത് സംസ്ഥാനത്ത് വലിയ മാറ്റത്തിന് തുടക്കമിട്ടു. എന്നാൽ ന്യൂനപക്ഷ വിഘടനശക്തികൾ അത് തച്ചുതകർത്തു. ഹിന്ദു കൂട്ടായ്മയുടെ രണ്ടാമുദയം ഇനി വൈകിക്കൂടാ. ചരിത്രത്തിൽനിന്നും പാഠമുൾക്കൊണ്ട് ആർക്കും തകർക്കാനാവാത്ത ശക്തിയായി മാറുന്ന ഹിന്ദുഐക്യം പുതിയ കേരളത്തിന്റെ സൃഷ്ടിക്കുള്ള നാന്ദിയാവണം.

****

# ന്യൂനപക്ഷ പദവിയും പിടിച്ചുപറിയും

ഡോ. അജിതൻ മേനോത്ത്

ഈ പിടിച്ചുപറി നിർത്തണമെന്ന് പരസ്യമായി ആവശ്യപ്പെട്ട ആദ്യത്തെ അധികാരിയാണ് എ.കെ. ആന്റണി - അദ്ദേഹം കേരളത്തിന്റെ മുഖ്യമന്ത്രി കസേരയിലിരുന്നപ്പോൾ ന്യൂനപക്ഷ സമ്മർദ്ദ രാഷ്ട്രീയത്തിൽ മനസ്സുമടുത്ത് 2005-ൽ മുഖ്യമന്ത്രിപദവിയിൽനിന്നും പടിയിറങ്ങി. യു.ഡി.എഫിന് വീണ്ടും ഊഴം ലഭിച്ച സാഹചര്യത്തിൽ പൂർവ്വാധികം ശക്തിയോടെ ന്യൂനപക്ഷപദവി ദുരുപയോഗം ചെയ്തുകൊണ്ടുള്ള തട്ടിപ്പറി കേരളത്തിൽ തുടരുകയാണ്. മുസ്ലീംലീഗിന്റെ വിദ്യാഭ്യാസ വകുപ്പിനായുള്ള കടുംപിടുത്തവും ധനവകുപ്പിലേക്കുള്ള മാണിസാറിന്റെ സ്ഥാനാരോഹണവും ന്യൂനപക്ഷ സമ്മർദ്ദ രാഷ്ട്രീയത്തിന്റെ 2011-ലെ കേളികൊട്ടു മാത്രം!

തിരനോട്ടം കഴിഞ്ഞപ്പോൾ ജില്ലാ ആസൂത്രണ സമിതിയിലേക്കു നടന്ന നിയമനങ്ങളിൽ നൂറു ശതമാനം കരസ്ഥമാക്കി മുസ്ലീംലീഗ് ഗോളടിച്ചു. വിദ്യാഭ്യാസ വകുപ്പിനു കീഴിലുള്ള ഉന്നത സ്ഥാനങ്ങളെല്ലാം ഒഴിവു വരുന്ന മുറയ്ക്ക് സ്വന്തമാക്കിക്കൊണ്ടിരിക്കുന്നു! മറ്റു വകുപ്പുകളിലും മലപ്പുറം - കോട്ടയം അച്ചുതണ്ടുകൾ മൽസരബുദ്ധിയോടെ സ്ഥാനമാനങ്ങൾ ചൊല്ലി കലഹിച്ച്, സ്വായത്തമാക്കി ജൈത്രയാത്ര തുടരുന്നു. അണിയറയിൽ 'കത്തിയും' 'താടിയും' 'മിനുക്കും' ഇനിയും തയ്യാറായിക്കൊണ്ടിരിക്കുന്നു.

അധികാരം പങ്കിടുമ്പോൾ തറവാട്ടു സ്വത്തുപോലെ ചില വകുപ്പുകൾ തങ്ങൾക്കുതന്നെ കൈമാറണമെന്ന മുസ്ലീംലീഗിന്റെയും കേരളാ കോൺഗ്രസിന്റെയും ചരിത്രപരമായ വാശി ഇത്തവണയും വിജയിച്ചു. യു.ഡി.എഫിന് ഭൂരിപക്ഷം കമ്മിയായ സാഹചര്യത്തിൽ വിലപേശാൻ എളുപ്പവുമായി. 55 ശതമാനം വരുന്ന ഭൂരിപക്ഷ സമുദായത്തെ പാർശ്വവത്കരിച്ച് 45 ശതമാനം വരുന്ന കേരളത്തിലെ ന്യൂനപക്ഷ സമുദായങ്ങൾ നടത്തുന്ന സംഘടിത ചൂഷണത്തിന് അധികാരവർഗ്ഗം എക്കാലവും മൗനാനുവാദം നൽകുകയാണ്.

ഇന്ത്യൻ ഭരണഘടനയുടെ 30-ാം അനുച്ഛേദപ്രകാരമുള്ള ന്യൂനപക്ഷ പദവി അനുഭവിക്കാൻ കേരളത്തിലെ ക്രിസ്ത്യൻ-മുസ്ലീം സമുദായങ്ങൾക്ക് അർഹതയില്ലെന്ന് പകൽപോലെ വ്യക്തമാണ്. 1958ലെ കേരള വിദ്യാഭ്യാസബില്ലുമായി ബന്ധപ്പെട്ട ഒരു കോടതി വിധിയിൽ ജനസംഖ്യാ കണക്കെടുപ്പു നോക്കിയിട്ടല്ല സമുദായങ്ങളുടെ ന്യൂനപക്ഷ പദവി നിശ്ചയിക്കുന്നതെന്ന് സൂചിപ്പിച്ചിട്ടുണ്ട്. മറിച്ച് സമുദായ ശാക്തീകരണമായിരിക്കണം മുഖ്യമാനദണ്ഡം. അതായത് സാമൂഹ്യ സാമ്പത്തികസ്ഥിതികളിൽ വന്ന മെച്ചപ്പെടൽ, നയരൂപീകരണങ്ങളിലും തീരുമാനങ്ങൾ നടപ്പാക്കുന്നതിലും മേൽകൈ എന്നിവ പരിഗണിക്കപ്പെടണം (റഫറൻസ്: പ്രൊഫ. സി. ഐ. ഐസക്, ചരിത്രവിഭാഗം സി.എം.എസ്. കോളേജ് കോട്ടയം, 2006) ഈ സാഹചര്യത്തിൽ താഴെ പറയുന്ന സ്ഥിതിവിവരക്കണക്കുകൾ പരിശോധിച്ചാൽ കേരളത്തിൽ ആരാണ് ന്യൂനപക്ഷത്തുള്ളത് എന്ന് പകൽ പോലെ വ്യക്തമാകും.

കേരള മോഡൽ വികസന മാതൃകയിൽ ആരോഗ്യവിദ്യാഭ്യാസ മേഖലകളിൽ ഉണ്ടായ പുരോഗതിയാണ് വികസനത്തിന്റെ അളവുകോലായി ഉയർത്തിക്കാട്ടുന്നത്. കേരളത്തിലെ 90 ശതമാനം എയ്ഡഡ് സ്കൂളുകളും 80 ശതമാനം എയ്ഡഡ് - അൺ എയ്ഡഡ് കോളേജുകളും ന്യൂനപക്ഷ സമുദായങ്ങളുടെ ഉടമസ്ഥതയിലാണ്! സ്വകാര്യ ആശുപത്രികളിൽ ഭൂരിഭാഗവും ഇവരുടെ ആധിപത്യത്തിലാണ്. കേരളത്തിലെ രണ്ടു സർവകലാശാലകൾ മതന്യൂനപക്ഷങ്ങൾ തറവാട്ടുസ്വത്തുപോലെ അനുഭവിച്ചുവരുന്നു. കാലിക്കറ്റ് സർവകലാശാല മുസ്ലീം സമുദായത്തിന്റെയും മഹാത്മാഗാന്ധി സർവകലാശാല ക്രിസ്ത്യൻ സമുദായത്തിന്റെയും സ്വകാര്യ സ്വത്തായി തീർന്നിരിക്കുന്നു. ഇതു സംബന്ധിച്ച സ്ഥിതിവിവര കണക്കുകൾ മറ്റൊരു ലേഖനത്തിൽ അവതരിപ്പിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ ആവർത്തിക്കുന്നില്ല. ചുരുക്കത്തിൽ വിദ്യാഭ്യാസമേഖലയിലുള്ള ന്യൂനപക്ഷ സമുദായങ്ങളുടെ സർവാധിപത്യം ശാക്തീകരണത്തിന്റെ ഉത്തമോദാഹരണമാണ്.

കേരള വികസനത്തിന്റെ മറ്റൊരു സ്രോതസ്സാണ് വിദേശ മലയാളികൾ. സമുദായാടിസ്ഥാനത്തിലുള്ള വിദേശ മലയാളികളുടെ സ്ഥിതിവിവര കണക്കുകൾ ചേർക്കുന്നു.

**വിദേശ മലയാളികളുടെ സ്ഥിതിവിവരകണക്ക്**

| സമുദായം | വിദേശജോലി ശതമാനത്തിൽ |
|---|---|
| മുസ്ലിം | 34.3% |
| ഹിന്ദു | 10.4% |

(കേരളപഠനം, പേജ് -52, 2001 സെൻസസ്)

എന്നാൽ 2005ൽ വിദേശ ജോലിയുള്ള മുസ്ലീം കുടുംബങ്ങളുടെ ശതമാനം 43.7 ആയി ഉയർന്നു ഹിന്ദുക്കളുടേത് 31.2ഉം ക്രിസ്ത്യൻ സമുദായത്തിന്റേത് 25.1% ഉം ആണെന്ന് സാമ്പത്തികാവലോകന റിപ്പോർട്ടിൽ പറയുന്നു. എന്നിരിക്കിലും ഈ മേഖലയിലെ മുസ്ലീം ശാക്തീകരണം തുടരുകയാണ്.

ഇനി കൃഷി, വ്യവസായം, വ്യാപാരം എന്നിങ്ങനെയുള്ള അടിസ്ഥാന മേഖലകളിൽ മേധാവിത്വമുള്ളത് ആർക്കാണെന്ന് പരിശോധിക്കാം. കാർഷിക-വ്യാവസായിക മേഖലകളിൽ ക്രിസ്ത്യൻ സമുദായത്തിനും വ്യാപാര മേഖലയിൽ മുസ്ലീം സമുദായത്തിനുമുള്ള ആധിപത്യം താഴെ ചേർക്കുന്ന പട്ടികയിൽ നിന്ന് വ്യക്തമാവും.

**കാർഷിക-വ്യാപാര മേഖലയിലെ പ്രാതിനിധ്യം**

| സമുദായം | കൃഷി | വ്യവസായം | വ്യാപാരം |
|---|---|---|---|
| | % | % | % |
| ഹിന്ദു | 24 | 28 | 28 |
| മുസ്ലീം | 23 | 30 | 40 |
| ക്രിസ്ത്യൻ | 40 | 35 | 36 |

മേൽപ്പറഞ്ഞ മേഖലകളിൽ ശാക്തീകരണത്തിലൂടെ ജീവിതഭദ്രതയിൽ ക്രിസ്ത്യൻ-മുസ്ലീം സമുദായങ്ങൾ മികച്ചു നിൽക്കുമ്പോൾ യാഥാർത്ഥ്യത്തിൽ ആരാണ് ന്യൂനപക്ഷത്ത്?

ഇനി ഭൂരിപക്ഷത്തുള്ള ഹിന്ദു സമുദായത്തിന്റെ സ്ഥിതിയെന്തെന്ന് പരിശോധിക്കാം. ആത്മഹത്യയിൽ ഒന്നാം സ്ഥാനത്തുള്ള സംസ്ഥാനമാണ് കേരളം. ആത്മഹത്യാനിരക്കിൽ 11.2 ആണ് ഇന്ത്യൻ ശരാശരിയെങ്കിൽ കേരളത്തിൽ ഇത് 30.5 ആണ്! സമുദായികാടിസ്ഥാനത്തിൽ ആത്മഹ

ത്യാനിരക്ക് ഏറ്റവുമധികം ഹിന്ദുസമുദായത്തിലാണെന്ന് അനൗദ്യോഗിക പഠനങ്ങൾ വ്യക്തമാക്കുന്നു. താഴെ പറയുന്ന പട്ടിക കാണുക.

ആത്മഹത്യകേരളത്തിൽ

| സമുദായം | ആത്മഹത്യാനിരക്ക് |
|---|---|
| ഹിന്ദു | 92 |
| ക്രിസ്ത്യൻ | 6.5 |
| മുസ്ലീം | 1.5 |

അരക്ഷിതത്വം ഹിന്ദുസമുദായത്തെ എത്രത്തോളം കീഴ്പ്പെടുത്തിയിട്ടുണ്ടെന്ന് ഇനിയും കണക്കുകൾ ആവശ്യമില്ലല്ലോ? ഹിന്ദുസമുദായത്തിലെ ഭൂരിഭാഗം വരുന്ന ഈഴവരാദി പിന്നോക്ക വിഭാഗങ്ങൾക്ക് ഒരേയൊരാശ്വാസമാണ് സംവരണാനുകൂല്യം. എന്നാൽ 'ക്രീമിലെയർ' കർക്കശമാക്കിയതോടെ നോൺ-ക്രീമിലെയർ സർട്ടിഫിക്കറ്റിന്റെ പേരിൽ വലിയൊരു വിഭാഗം സംവരണാനുകൂല്യത്തിന് പുറത്താവുകയാണ്. നാലരലക്ഷം രൂപ വാർഷിക വരുമാനമുള്ളവരെ സംവരണാനുകൂല്യത്തിന് പുറത്താക്കുവാൻ കർക്കശ മാനദണ്ഡങ്ങളാണ് സംസ്ഥാന സർക്കാർ സ്വീകരിച്ചിട്ടുള്ളത്. സർക്കാർ ജീവനക്കാരുടെ വരുമാനം കണക്കാക്കുന്നതിന് അടിസ്ഥാന ശമ്പളത്തോടൊപ്പം ക്ഷാമബത്തകൂടി കൂട്ടിച്ചേർത്ത് വരുമാനസർട്ടിഫിക്കറ്റ് നൽകണമെന്ന് നിഷ്കർഷയുള്ളതിനാൽ ഭൂരിഭാഗം പേർക്കും ഉന്നതവിദ്യാഭ്യാസത്തിനും ഉദ്യോഗലബ്ധിക്കും സംവരാണാനുകൂല്യം ലഭിക്കുന്നില്ല. കേന്ദ്രഗവൺമെന്റ് സ്ഥാപനങ്ങളിൽ വിദ്യാഭ്യാസത്തിനും ഉദ്യോഗത്തിനും 27 ശതമാനം പിന്നോക്ക വിഭാഗങ്ങൾക്കായി നീക്കിവെച്ചിട്ടുണ്ട്. ഇവിടെയും നോൺക്രീമിലെയർ സർട്ടിഫിക്കറ്റ് ബാധകമാണ്. എന്നാൽ സംസ്ഥാനസർക്കാരിന്റെ കർക്കശമാനദണ്ഡങ്ങൾക്ക് കേന്ദ്രത്തിൽ അൽപ്പം അയവുണ്ട്. എന്നാൽ ഈയിടെ (2012 ജനുവരി ഒന്നുമുതൽ) 27 ശതമാനം പിന്നോക്ക സംവരണത്തിൽ 4.5 ശതമാനം ന്യൂനപക്ഷങ്ങൾക്കുള്ള് ഉപസംവരണമായി നീക്കിവെച്ചത്. ഇരുട്ടടിയായി ഇതുമൂലം ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളായ ഐ.ഐ.ടി., ഐ.ഐം. എ. ഐ. ഐ.എംഎസ് എന്നിവിടങ്ങളിലും ഉദ്യോഗ തസ്തികകളിലും ഹിന്ദുപിന്നോക്ക വിഭാഗങ്ങളുടെ അവസരങ്ങൾ തട്ടിയെടുക്കപ്പെടും. ഐ.ഐ.ടി.

യിൽ 120 സീറ്റും ഇതുമൂലം ന്യൂനപക്ഷവിഭാഗങ്ങൾക്കായി അധികം വിട്ടുകൊടുക്കേണ്ടി വരുമെന്നാണ് കണക്ക്. ജാതി സെൻസസ് പൂർത്തിയാകുന്നതോടെ ഇപ്പോഴത്തെ ഉപസംവരണം വർദ്ധിപ്പിക്കുവാനും അണിയറയിൽ നീക്കമുണ്ട്.

ഇത് മുസ്ലീം പ്രീണനത്തിന്റെ കേന്ദ്ര ഉദാഹരണം. മുസ്ലീം സമുദായത്തിന്റെ ജനസംഖ്യാവർദ്ധന കണക്കിലെടുത്താണ് ഇത്തരത്തിൽ ഉപസംവരണമേർപ്പെടുത്തിയതെന്ന കേന്ദ്ര ന്യൂനപക്ഷ കാര്യമന്ത്രി സൽമാൻ ഖുർഷിദിന്റെ ന്യായീകരണം വിചിത്രമാണ്. ന്യൂനപക്ഷം ഭൂരിപക്ഷമാകുന്ന മുറക്ക് സംവരണതോതും ഉയർത്തിക്കൊണ്ടു വന്നാൽ മറ്റു പിന്നോക്ക സമുദായങ്ങളുടെ ഗതിയെന്താവും? ന്യൂനപക്ഷാവകാശങ്ങൾ അനർഹമായി അനുഭവിച്ചുകൊണ്ടിരിക്കുന്ന കേരളത്തിലെ മതന്യൂനപക്ഷങ്ങൾക്കും ലഭിക്കും ഈ പിടിച്ചുപറിയുടെ അധികപ്രയോജനം!

ഭരണപക്ഷത്തെ പ്രബലകക്ഷിയായ കോൺഗ്രസ്സും മുഖ്യപ്രതിപക്ഷ കക്ഷിയായ സി.പി.എമ്മും ന്യൂനപക്ഷസമ്മർദ്ദങ്ങൾക്ക് വഴിപ്പെടുന്നത് ചരിത്രപരമായ ഒരു നിർഭാഗ്യമാണ്. ന്യൂനപക്ഷങ്ങളുടെ വോട്ടുബാങ്കിലാണ് ഈ പ്രബല കക്ഷികളുടെ ഉന്നം. അതുകൊണ്ട് പ്രീണനത്തിന്റെ ഗൗരവം ഇരുകൂട്ടരും ഗൗനിക്കുന്നില്ല. മതന്യൂനപക്ഷപ്രീണനത്തിന് എക്കാലവും പഴിചാരപ്പെടുന്നത് കോൺഗ്രസ്സാണ്. അധികാരത്തിലേറുമ്പോൾ മുസ്ലീം ലീഗും കേരളാ കോൺഗ്രസ്സും സമുദായതാല്പര്യത്തിനായി മാത്രം സ്വന്തം വകുപ്പുകൾ ഉപയോഗിക്കുന്നു എന്ന ആരോപണം ഉയർത്താൻ പ്രതിപക്ഷകക്ഷികളും ശ്രദ്ധിക്കാറുണ്ട്. എന്നാൽ സി.പി.എമ്മും ന്യൂനപക്ഷപ്രീണനത്തിന് അരി നിന്നുകൊടുക്കാറുണ്ട്. എൽ.ഡി.എഫ് അധികാരത്തിലിരുന്നപ്പോൾ നിയമിക്കപ്പെട്ട പാലൊളി മുഹമ്മദ്കുട്ടി കമ്മിറ്റിയുടെ ശുപാർശ വളരെ വിചിത്രമാണ്. കേരളത്തിൽ മുസ്ലീംങ്ങൾക്കായി പ്രത്യേക കോളനികൾവരെ സൃഷ്ടിക്കണമെന്ന റിപ്പോർട്ടാണ് പാലൊളിയും കൂട്ടരും സർക്കാരിനു നൽകിയത്! സ്വത്വ വിവാദത്തിന്റെ പേരിൽ സി.പി.എമ്മിൽ ന്യൂനപക്ഷ താല്പര്യങ്ങൾ സംരക്ഷിക്കുവാൻ ഒരു ലോബി തന്നെ ഈയിടെ സജീവമായി. അവരുടെ സാംസ്കാരിക-ബൗദ്ധിക രംഗങ്ങളിലുമുണ്ട് മതമൗലികതയുടെ പ്രച്ഛന്ന സാന്നിദ്ധ്യം! മദനി പ്രീണനവും ജമാഅത്തെ ഇസ്ലാമിയോടുള്ള ഇഷ്ടവും മറ്റും ചില ഹൈലൈറ്റുകളുമാണ്. ഇടുക്കിയിൽ ഒഴിപ്പിക്കലിനെതിരെ സി.പി.എമ്മും ഉയർത്തിയ കലാപവും ചിന്ത്യം!

എന്നാൽ ന്യൂനപക്ഷ പ്രീണനത്തിന്റെ നടുക്കടലിൽപെട്ടുഴലുന്ന യു. ഡി.എഫിനും കോൺഗ്രസ്സിനും എന്നെങ്കിലും കര പറ്റാനാകുമോ? സ്വന്തം വകുപ്പുകളെ സ്വകാര്യവത്കരിച്ചുകൊണ്ടുള്ള സമുദായവത്കരണം ഫല പ്രദമായി പ്രതിരോധിക്കാൻ യു.ഡി.എഫിലെ പ്രബലകക്ഷിക്കാകുന്നില്ല. കോട്ടയത്തും ഇടുക്കിയിലും പട്ടയമേള. മലപ്പുറത്താണെങ്കിൽ വിദ്യാഭ്യാ സകൃഷിയും കച്ചവടവും! യു.ഡി.എഫി ന് ചുക്കാൻ പിടിക്കുന്ന കോൺഗ്രസ്സ് അതിന്റെ മതേതര സംസ്കാരം കാത്തുസൂക്ഷിക്കേണ്ട കാല ഘട്ടമാണിത്. സുതാര്യമായ ഭരണനിർവ്വഹനത്തിൽ വിശ്വസിക്കുന്ന മുഖ്യ മന്ത്രി പ്രത്യേകിച്ചും, കാരണം വർത്തമാനസമൂഹം മുമ്പത്തേക്കാളും ഇന്ന് ജാഗരൂകമാണ്. അന്ധവും അനർഹവുമായ പ്രീണനനയങ്ങൾ എളുപ്പ ത്തിൽ തിരിച്ചറിയാനാകും.

വാസ്തവത്തിൽ ഇതൊരു തട്ടിപ്പറിയാണ്. സാമൂഹ്യ-സാമ്പത്തിക-അ ധികാര മണ്ഡലങ്ങളിൽ അധിനിവേശമുറപ്പിച്ചു കഴിഞ്ഞ കേരളത്തിലെ മതന്യൂനപക്ഷം ഭൂരിപക്ഷസമുദായത്തെ പ്രാന്തങ്ങളിലേക്ക് തള്ളി നീക്കു കയാണ്. ഈ അനീതിക്കെതിരെ ഇനിയും കണ്ണു തുടച്ചാൽ ഗുരുതരമായ സാമൂഹ്യ പ്രത്യാഘാതങ്ങൾ ഉണ്ടാകും. അത് തീവ്രവാദത്തിലേക്ക് വഴുതി വീഴാതിരിക്കുവാൻ മുൻകരുതലെടുക്കേണ്ടത് അധികാരികളാണ്.

*(കടപ്പാട്: യോഗനാദം 2012 ഫെബ്രുവരി ലക്കം)*

****

# മുസ്ലീംലീഗിന്റെ മത ഭരണം

## എ.വിനോദ്

കേരളത്തിലെ മുന്നണി സംവിധാനം നിലവിൽ വന്ന അന്ന് തുടങ്ങിയതാണ് വിദ്യാഭ്യാസം ന്യൂനപക്ഷ കക്ഷിക്ക് എന്നത്. ഈ അധാർമികതക്കെതിരെ പൊതുജന മനഃസാക്ഷി ശക്തമായി രംഗത്തുവന്നപ്പോഴാണ് കഴിഞ്ഞ സർക്കാരിന്റെ കാലത്ത് വിദ്യാഭ്യാസ വകുപ്പ് മുഖ്യകക്ഷി ഏറ്റെടുക്കാൻ തീരുമാനിച്ചത്. എന്നാലും വകുപ്പ് കൈകാര്യം ചെയ്യാൻ ഏൽപ്പിച്ചത് പള്ളിക്കും പട്ടക്കാർക്കും പൊന്നോമനയായ ബേബിയേയും. അതേപോലെ ഈ മന്ത്രിസഭയിലും വകുപ്പ് മന്ത്രി കോൺഗ്രസിൽനിന്നാവും എന്നാണ് രാഷ്ട്രീയ നിരീക്ഷകരും സാധാരണ ജനങ്ങളും കരുതിയിരുന്നത്. എന്നാൽ വകുപ്പ് വിഭജനം നടന്നതിൽ തർക്കമില്ലാത്തത് വിദ്യാഭ്യാസം ലീഗിന് എന്നതിൽ മാത്രമായിരുന്നു. ലീഗിന് വകുപ്പ് കിട്ടിയതോടെ വകുപ്പിൽ നടത്തിയ വർഗീയ അജണ്ട കേരളീയ സമൂഹം വേണ്ടത്ര ചർച്ചക്ക് എടുത്തിട്ടുണ്ടോ?

വകുപ്പ് ഓഫീസിൽ മന്ത്രി കയറിയിരുന്ന അന്ന് തുടങ്ങിയതാണ് വകുപ്പിലെ ഉന്നത ഔദ്യോഗിക സ്ഥാനങ്ങളിൽ മുഴുവൻ സ്വസമുദായക്കാരെ അവരോധിക്കൽ. അതിന് ഒന്നിലും യോഗ്യതയായിരുന്നില്ല മാനദണ്ഡം. യോഗ്യത എന്തായാലും വേണ്ടില്ല മതം നമ്മുടേതായാൽ മതി! വിദ്യാഭ്യാസവകുപ്പിൽ ലീഗ് നടത്തിയ അഴിച്ചുപണി നോക്കുക:

ഒന്ന്: എസ്സിഇആർടി ഡയറക്ടർ മുഹമ്മദ് ഹാഷിം ആയി, ഷാജഹാൻ ഡിപിഐ ആയി, എൽബിഎസ് ഡയറക്ടറായി സയിദ് റഷീദ് നിയമിതനായി, വിഎച്ച്എസ്ഇ ഡയറക്ടർ ആയി അബ്ദുൽ റഹ്മാനും, സാക്ഷരതാ മിഷൻ അസേൻ കുട്ടിക്ക്, ഹയർ സെക്കന്ററി പി.എസ്.മുഹമ്മദിന്. കൂടാതെ അബ്ദുള്ള പറവൂരിനെ എസ്എസ്എ മോണിറ്ററിംഗിനും ജലീൽ മുഹമ്മദിനെ ഓപ്പൺ സ്കൂൾ ഡയറക്ട് ചെയ്യാനും നിയോഗിച്ചു. IT@school എക്സിക്യൂട്ടീവ് ഡയറക്ടർ അൻവർ സാദത്ത് ആയിരുന്നതിനാൽ സെക്രട്ടറി കൂറ് പരീക്ഷിക്കാൻ അവസരം നൽകി. ഇപ്പോൾ സാമുദായ താൽപ്പര്യത്തിന് വിരുദ്ധമായി അയാൾ നിലകൊണ്ടു എന്ന് പറഞ്ഞ് പുറത്താക്കാനും പകരം സാക്ഷാൽ സമുദായോദ്ധാരകനായ സിഎച്ചിന്റെ

മകന്റെ സിൽബന്ധിയെ ആ സ്ഥാനത്ത് അവരോധിച്ച് പാപപരിഹാരം ചെയ്യാനുമാണ് തീരുമാനം എന്നു കേൾക്കുന്നു.

രണ്ട്: ഉന്നത വിദ്യാകേന്ദ്രങ്ങളിലും നിയമന മാനദണ്ഡം പരീക്ഷിച്ചു നോക്കി. ഒരു സർവകലാശാലയുടെ കുലപതി (വിസി)ആക്കാൻ യോഗ്യനായ ഒരാളെ ഒറ്റനോട്ടത്തിൽ കണ്ടില്ല. അപ്പോഴാണ് വകുപ്പുമന്ത്രിയുടെ ഓഫീസ് വരാന്തയിൽ ഒരു പിഎച്ച്ഡി ബിരുദ 'നാമധാരി'യെ കണ്ടുമുട്ടിയത്. എന്താ പണി? പ്ലസ് ടു അധ്യാപകനാണ്. തേടിയ വള്ളി കാലിൽ ചുറ്റിയിരിക്കുന്നു. ട്രാൻസ്ഫർ വിത്ത് പ്രമോഷൻ. നമ്മുടെ സ്വന്തം സർവകലാശാലയുടെ കുലപതിയായി. അങ്ങനെ അദ്ദേഹത്തെ കോഴിക്കോട് സർവകലാശാല വിസി ആക്കാനുള്ള സെർച്ച് ലിസ്റ്റിലെ ഒന്നാം റാങ്കുകാരനാക്കി. യുജിസി, സിന്റിക്കേറ്റ്, സർക്കാർ അംഗങ്ങൾ അടങ്ങുന്ന കമ്മറ്റിയാണ് ഇത് തയ്യാറാക്കിയത്. കോഴിക്കോട് സർവകലാശാല സിന്റിക്കേറ്റ് അംഗം സിപിഎമ്മിന്റെ അഡ്വ.സി.എച്ച് ആഷിഖ് ആണെന്നത് വേറെ കാര്യം! പക്ഷെ ചില നെറികെട്ട പത്രക്കാർ ഒരു സംശയം ചോദിച്ചു. അഞ്ച് വർഷത്തെ പ്ലസ്ടു അധ്യാപന പാരമ്പര്യമുള്ള പഴയ സ്കൂൾ അധ്യാപകന് സർവകലാശാല വിസിയാകാൻ പറ്റുമോ? സ്കൂളിൽ പോകാത്ത വൈക്കം മുഹമ്മദ് ബഷീറ് എഴുതിയ പുസ്തകങ്ങൾ(കഥകൾ) സർവകലാശാലയിൽ പഠിക്കുന്നുണ്ടല്ലോ. അപ്പോൾ പിന്നെ അതിനെക്കാൾ യോഗ്യനല്ലേ സ്കൂളിൽ പഠിപ്പിച്ച 'തയക്കവും പയക്കവുമുള്ള' അധ്യാപകൻ. പോരാത്തതിന് ഓന് പിഎച്ച്ഡിയും ഉണ്ട്! ലീഗിന്റെ മുഷ്ക്കിന് മുന്നിൽ ഭരണകക്ഷി സ്തംഭിച്ചു. എന്നാൽ കേരള ജനത നെഞ്ചുവിരിച്ച് പോരാടി.

മൂന്ന്: അവസാനം വിസിയായി മറ്റൊരാളെ കണ്ടെത്തേണ്ടിവന്നു. എന്നാൽ അവിടെ സിന്റിക്കേറ്റ് ഒന്ന് ശരിയാക്കിയേക്കാം എന്ന് തീർച്ചപ്പെടുത്തി 14 പേരെ നാമനിർദ്ദേശം ചെയ്തു. ഒമ്പതും കറകളഞ്ഞ ലീഗുകാർ. വിസിയാകാൻ യോഗ്യൻമാർ ഇല്ലെന്നല്ലേയുള്ളൂ. വേണമെങ്കിൽ 14/14 സിന്റിക്കേറ്റ് അംഗങ്ങളേയും നിർദ്ദേശിക്കാൻ യോഗ്യരായുള്ള ആളുകൾ പാർട്ടിയിലുണ്ട്. കാരണം അവിടെ വിദ്യാഭ്യാസം-ഗവേഷണ പാരമ്പര്യം ആവശ്യമില്ല. ജില്ലാ പഞ്ചായത്ത് അംഗം, ബ്ലോക്ക് അംഗം, ഗ്രാമപഞ്ചായത്ത്-മുനിസിപ്പാലിറ്റി എന്നിവർക്കൊക്കെയാണ് സ്ഥാനം. പോരാത്തതിന് മദ്രസ, പള്ളി, യത്തിംഖാന എന്നിവർക്കും സാമൂഹ്യസേവനത്തിന്റെ പേരിൽ അംഗത്വം ആകാം.

നാല്: ക്രിസ്ത്യാനികൾക്ക് തീറെഴുതിക്കൊടുത്തതാണ് കോട്ടയത്തെ മഹാത്മാഗാന്ധി സർവകലാശാല. അവിടെ ലീഗിന് ആളെ തിരുകിക്കയറ്റാൻ അവസരം കിട്ടാറില്ല. എന്നാൽ ഈ പ്രാവശ്യം റബ്ബ് കനിഞ്ഞു. അവിടെ വിദ്യാർത്ഥി പ്രതിനിധി ഒഴിവു വന്നു. ഞൊടിയിടയിൽ നാമനിർദ്ദേശം നടത്തപ്പെട്ടു. ശ്രീമാൻ ഫിറോസ്, എംഎസ്എഫിന്റെ സംസ്ഥാന പ്രസിഡന്റ്!

അഞ്ച്: കഴിഞ്ഞ സർക്കാരിന്റെ കരിക്കുലം കമ്മറ്റി വിവിധ ആരോപണങ്ങൾക്ക് വിധേയരായിരുന്നു. എന്നാൽ അത് ഉടച്ചുവാർക്കാം. ലീഗ് അധ്യാപക സംഘടന നേതൃയോഗം കൂടി പട്ടിക തയ്യാറാക്കി. മന്ത്രിയുടെ പേഴ്സണൽ സെക്രട്ടറി കൂടിയായ സംഘടനാ അദ്ധ്യക്ഷൻ പറഞ്ഞു. മന്ത്രി പ്രഖ്യാപനം നടത്തി 40 അംഗ ലീഗ് കരിക്കുലം കമ്മറ്റി! കേരളത്തിൽ പ്രൊഫ.ഹൃദയകുമാരി രാജിവച്ചു എന്ന ഒരു ചെറിയ വാർത്തക്ക് അപ്പുറം ഒരു പുകിലും ഉണ്ടായില്ല.

ആറ്: കോഴിക്കോട് സർവകലാശാലയിൽ കഴിഞ്ഞവർഷം രവീന്ദ്രനാഥ ടാഗോർ ജന്മശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി യുജിസി ധനസഹായത്തോടെ ഒരു സ്മാരക മന്ദിരം നിർമിക്കുകയുണ്ടായി. ഗ്രന്ഥശാല ഉണ്ടാക്കണമെന്നായിരുന്നു യുജിസിയുടെ നിർദ്ദേശം എന്നാണ് കേട്ടിരുന്നത്. എന്നാൽ മഹാനായ സിഎച്ചിന്റെ പേരിൽ ഒരു ഗ്രന്ഥശാല അവിടെ വിരാജിക്കുമ്പോൾ ടാഗോറിന്റെ പേരിൽ അത് വേണ്ടെന്ന് ഇടതുപക്ഷക്കാരും തീരുമാനിച്ചിരുന്നു. അങ്ങനെയാണ് ഭരണവിഭാഗത്തിന് ഒരു കെട്ടിടം പണിതത്. പണി പൂർത്തിയായപ്പോൾ ലീഗ് ആപ്പീസിൽ ചർച്ച നടന്നു. ഏതായാലും അവിടെ ഇരിക്കുന്നവർ-വിസി, രജിസ്ട്രാർ തുടങ്ങിയവർ നമ്മുടെ ആൾക്കാരായിരിക്കും. എന്നാൽ ആ ബ്ലോക്കിന് കിടക്കട്ടെ 'തങ്ങള്' പേര്. -'പാണക്കാട് ശിഹാബ് തങ്ങൾ സ്മാരക മന്ദിരം'. അതും വിവാദമായി-ആക്കി! അവസാനം കോമ്പ്രമൈസ് ഫോർമുല വന്നു! ബ്ലോക്കിന്റെ പേര് ആര് നോക്കാൻ. അത് രവീന്ദ്രനോ ടാഗോറോ ആയിക്കോട്ടെ! തങ്ങളുടെ പേരിൽ ഒരു പഠനഗവേഷണ ചെയർ! അങ്ങനെ സർവകലാശാലയിൽ സർക്കാർ ചെലവിൽ ന്യൂനപക്ഷ പഠനത്തിന് വേണ്ടി ഒരു 'ശിഹാബ് തങ്ങൾ ചെയർ' തുടങ്ങി.

ഏഴ്: മാപ്പിള സാഹിത്യത്തിന്റെ പിതാവാണ് കൊണ്ടോട്ടി മോയിൻ കുട്ടി വൈദ്യർ. അദ്ദേഹത്തിന് ഒരു സ്മാരകം കൊണ്ടോട്ടിയിൽ തുടങ്ങിയിട്ട് നാളേറെയായി. വലിയവലിയ മാപ്പിള മേളകൾ, സംവാദങ്ങൾ, സെമിനാ

റുകൾ എല്ലാം വർഷത്തിൽ പലകുറി നടക്കും. എന്നാൽ ഒരു അക്കാദമിക പരിവേഷം ഇന്നേവരെ കിട്ടിയിട്ടില്ല. അത് പരിഹരിക്കണം. മന്ത്രിസഭയിലൊന്നും ചർച്ച ആവശ്യമായി വന്നില്ല 9/14 അംഗ ലീഗ് സിന്റിക്കേറ്റുള്ള സർവകലാശാല തീരുമാനിച്ചു, മോയിൻകുട്ടി വൈദ്യർ സ്മാരകം സർവകലാശാലയുടെ ഔദ്യോഗിക മാപ്പിള പഠന-ഗവേഷണ കേന്ദ്രമായിരിക്കും-യുജിസി ഫണ്ട് ലഭിക്കും.

എട്ട്: എസ്എസ്എ നടപ്പാക്കാൻ തുടങ്ങിയിട്ട് പത്ത്വർഷം കഴിഞ്ഞു അതിന്റെ പദ്ധതി കാലാവധി കഴിയാൻ പോകുന്നു. ഫണ്ട് വേണ്ടപോലെ വിനിയോഗിച്ചില്ല എന്നാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. എന്നാൽ കേരളത്തിന്റെ നാടൻകല എന്നാൽ 'മാപ്പിളകല'ക്ക് വേണ്ടി ഒരു മേള നടത്തിയേക്കാം. ജലീൽ മുഹമ്മദിന്റെ മോണിറ്ററിംഗിൽ കോഴിക്കോട് കോടികൾ ചെലവഴിച്ച് 'മാപ്പിള ഫെസ്റ്റ്' നടത്തി. എസ്എസ്എ ഫണ്ട് വിനിയോഗിച്ച് കാര്യശേഷി പ്രകടിപ്പിച്ചു. മയ്യഴിയിൽ ആരും അറിയാതെ ഒരു ചെറുകഥാ ക്യാമ്പും!

ഒമ്പത്: അറബി സർവകലാശാലക്ക് വേണ്ടിയുള്ള അണിയറ നീക്കങ്ങൾ തകൃതിയായി നടക്കുന്നു. കേന്ദ്രം പ്രഖ്യാപിച്ച ട്രൈബൽ സർവകലാശാലക്ക് പണം അനുവദിച്ച് വന്നിട്ടും സ്ഥലം കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. പണം പലിശക്ക് എടുത്ത് പെരുന്തൽമണ്ണയിൽ അലിഗഢിന് വേണ്ടി രാപ്പകൽ പണിയെടുത്തുകൊണ്ടിരിക്കുകയാണ്. പിന്നെ ട്രൈബലിന് എവിടെ സമയം? ന്യൂനപക്ഷ മന്ത്രാലയം പ്രഖ്യാപിക്കുന്ന ന്യൂനപക്ഷ ക്ഷേമ പ്രവർത്തനങ്ങൾ മാത്രം 200 ശതമാനം കാര്യക്ഷമതയോടെ ഇവിടെ നടപ്പാക്കുന്നു. അതിനാണ് നമ്മുടെ മന്ത്രിമാർ. അങ്ങനെ മദ്രസാ അധ്യാപകരുടെ മക്കൾക്ക് ലാപ്ടോപ്പ് നൽകാനും മുസ്ലീം കുട്ടികൾക്ക് പഠനമേശയും കസേരയും നൽകാനും തീരുമാനമായി.

പത്ത്: സിബിഎസ്ഇ വിദ്യാലയങ്ങൾ തുടങ്ങുന്നതും അംഗീകാരം നൽകുന്നതും നിബന്ധനകൾ വരുന്നതും എല്ലാം കേരള സമൂഹം എങ്ങനെയാണ് വിലയിരുത്തുന്നത്! കേരളത്തിന്റെ സിബിഎസ്ഇയിലേക്കുള്ള പോക്ക് നമ്മുടെ സാംസ്ക്കാരിക തനിമയെ തകർക്കാനുള്ള ഗൂഢശ്രമത്തിന്റെ ഭാഗമാണ്. ആരെങ്കിലും ഇത് പഠനവിധേയമാക്കിയിട്ടുണ്ടോ? 1962ൽ സിബിഎസ്ഇ നിലവിൽ വന്നത് നാട്ടിലാകെ സിബിഎസ്ഇ വിദ്യാലയങ്ങൾ തുടങ്ങാനല്ലായിരുന്നു. കേന്ദ്രസർക്കാരിൽ ജോലിക്കാരായിരിക്കുകയും ഏതുസമയവും സ്ഥലംമാറ്റം നടക്കുകയും ചെയ്യുന്ന രക്ഷിതാക്ക

ളുടെ മക്കളുടെ പഠനം ലക്ഷ്യംവെച്ചുകൊണ്ടാണ് ഇത് തുടങ്ങിയത്. ഇന്നും അതുതന്നെയാണ് ഉദ്ദേശ്യം. സർക്കാരിന്റെ നേരിട്ടുള്ള സാമ്പത്തിക സഹായം ലഭിക്കാതെ പ്രവർത്തിക്കുന്ന ബോർഡ് ചില സ്വകാര്യ സംരംഭ കരേക്കൂടി പരീക്ഷ എഴുതിച്ച് സർട്ടിഫിക്കറ്റ് നൽകി പണം സ്വരൂപിക്കാൻ തയ്യാറായതോടെയാണ് സിബിഎസ്ഇ എന്നാൽ സ്വകാര്യ വിദ്യാലയങ്ങൾ എന്ന ധാരണ പരന്നത്. ഇന്ന് അമ്പതിനായിരത്തോളം വിദ്യാലയങ്ങളാണ് സിബിഎസ്ഇയുടെ കീഴിൽ ഉള്ളത്. അതിൽ 141 എണ്ണം 21 വിദേശ രാജ്യ ങ്ങളിലാണ്. 897 എണ്ണം കേന്ദ്രീയ വിദ്യാലയങ്ങൾ-കേന്ദ്ര ജീവനക്കാരുടെ മക്കൾക്ക് വേണ്ടി ജില്ലയിൽ ഒന്നെങ്കിലും എന്ന ക്രമത്തിൽ.

കേരളത്തിൽ മലയാളം ഒന്നാം ഭാഷയും നിർബന്ധിത പഠനവിഷയ വുമാക്കി പ്രഖ്യാപിച്ചു. എന്തുകൊണ്ട് അത് പ്രഖ്യാപനത്തിൽ മാത്രം ഒതുങ്ങി? ആരാണ് അതിന് എതിര് നിൽക്കുന്നത്? മലയാള സർവകലാ ശാല എന്തുകൊണ്ട് പത്രത്താളുകളിൽ മാത്രം ഒതുങ്ങുന്നു? തുഞ്ചത്താ ചാര്യന്റെ പ്രതിമ എന്തുകൊണ്ട് തിരൂരിൽ സ്ഥാപിക്കാൻ കഴിയുന്നില്ല? മലമ്പുഴയിൽ യക്ഷിയുടേയും ശംഖുമുഖത്ത് മത്സ്യകന്യകയുടേയും ശിൽപ്പങ്ങൾ സ്ഥാപിച്ച കാനായി പറയുന്നു തിരൂരിൽ തുഞ്ചന്റെ പ്രതിമ സ്ഥാപിക്കലാണ് തന്റെ അന്ത്യാഭിലാഷമെന്ന്. ആരും എന്താണ് അതിന് മുന്നോട്ടുവരാത്തത്?

പതിനൊന്ന്: ഈ സർക്കാർ അധികാരത്തിൽ വന്ന സമയത്തുതന്നെ യാണ് പുതിയ പത്താംക്ലാസ് പാഠപുസ്തകത്തെക്കുറിച്ച് ആക്ഷേപങ്ങളും ഉയർന്നത്. ചരിത്ര പാഠപുസ്തകത്തിൽ കത്തോലിക്കാസഭയെ മോശമായി ചിത്രീകരിക്കുന്നു എന്നതായിരുന്നു പള്ളിമതക്കാർക്ക് ആക്ഷേപം. ആക്ഷേ പത്തിന്റെ അടിസ്ഥാനത്തിൽ ചരിത്രകാരന്മാരെ എല്ലാം ഒഴിവാക്കി ഡോ. ഡി.ബാബുപോൾ ചെയർമാനായി ഒരു അന്വേഷണസമിതിയെ നിയോഗി ച്ചു. സമിതി റിപ്പോർട്ടും സമർപ്പിച്ചു. ചരിത്രത്തെ വളച്ചൊടിച്ചതായും വസ്തുതകളെ അവമതിച്ചതായും ദേശീയ പുരുഷന്മാരേയും പൈതൃക ത്തേയും അപകീർത്തിപ്പെടുത്തുന്ന പരാതി വിദ്യാഭ്യാസ സംരക്ഷണ സമി തിയും ശ്രീനാരായണ ഗുരുവിനെ വിലകുറച്ചു കാണിക്കുന്നു എന്ന് എസ് എൻഡിപിയും സർക്കാരിന് പരാതി നൽകി. പരാതിയുടെ അടിസ്ഥാന ത്തിൽ പഠനം നടത്തി നിർദ്ദേശങ്ങൾ വക്കാൻ പ്രൊഫ.ശോഭനൻ എന്ന റിട്ട.യൂണിവേഴ്സിറ്റി ചരിത്രാധ്യാപകന്റെ നേതൃത്വത്തിൽ സമിതി വന്നു. പുതിയ പാഠപുസ്തകത്തിൽ വേണ്ട മാറ്റങ്ങൾ വരും എന്നാണ് വിദ്യാ

ഭ്യാസ വകുപ്പ് അറിയിച്ചിരുന്നത്. മാർച്ച് മാസത്തിലെ പുതിയവർഷത്തിലേക്കുള്ള പാഠപുസ്തകങ്ങൾ വിദ്യാലയങ്ങളിൽ എത്തിച്ച് ബാബുപോളിന്റെ നിർദ്ദേശങ്ങൾ പാഠപുസ്തകത്തിൽ വന്നു. ശോഭനൻ എന്ന ചരിത്രകാരന്റെ നിർദ്ദേശത്തിന് പുല്ലുവില.

പന്ത്രണ്ട്: വകുപ്പിലെ മുഴുവൻ ഉദ്യോഗസ്ഥവൃന്ദത്തേയും മാറ്റിയപ്പോൾ വകുപ്പുസെക്രട്ടറിയായ ഐഎഎസ് ഓഫീസർ ഒരു ഹിന്ദുവായി തുടരുന്നു. അദ്ദേഹത്തെ അവിടെ നിർത്തുന്നതിലും വകുപ്പ് മന്ത്രിക്ക് വ്യക്തമായ കണക്കുകൂട്ടലുകൾ ഉണ്ട്. ടിപ്പു-രാമയ്യനെ നിലനിർത്തിയപോലെ പുതിയ കേന്ദ്ര വിദ്യാഭ്യാസ അവകാശ നിയമം കേരളത്തിൽ നടപ്പാക്കി എടുക്കാൻ തലക്ക് അകത്ത് വല്ലതും ഉള്ള ആരെങ്കിലും വേണ്ടേ? അതിന്റെ പഴുതിലൂടെ തങ്ങളുടെ വർഗീയ അജണ്ടക്ക് സാധ്യമായതൊക്കെ നേടുകയും വേണം! അങ്ങനെ പുതിയ നിയമത്തിന് അനുസരിച്ച് സ്കൂൾ പുനഃക്രമീകരണം നടത്താനുള്ള പദ്ധതി തയ്യാറാക്കുന്നത് വകുപ്പ് സെക്രട്ടറി. അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾ നടത്തുമ്പോൾ ആദ്യം നഷ്ടം സംഭവിക്കുന്നത് കുട്ടികൾക്ക് സംസ്കൃതം പഠിക്കാനുള്ള അവസരമാണ്. ഇന്നത്തെ നിലക്ക് അഞ്ചാംക്ലാസ് മുതൽക്ക് മാത്രമാണ് സംസ്കൃതം പഠിക്കാനുള്ള അവസരമുള്ളൂ. അത് അഞ്ച് എൽപിയിലേക്ക് മാറുമ്പോൾ ആറിലേക്ക് ആയിമാറാം. ഒന്നാം ക്ലാസുമുതൽ തന്നെ അറബി പഠിക്കാൻ ഒരു കൂട്ടർക്ക് സൗകര്യമൊരുക്കിയ സർക്കാർ അറബി പഠിക്കാത്ത വിദ്യാർത്ഥികളെ വെറുതെ കളിക്കാൻ വിടുന്നു. അങ്ങനെ ഒരുവർഷം 200 സാധ്യായ പിരീഡുകൾ ആണ് ഒരു കുട്ടിക്ക് നഷ്ടമാകുന്നത്. ഇപ്രകാരം നാല് വർഷംകൊണ്ട് 800 പിരീഡ് നഷ്ടം. ഇനിമുതൽ അത് 1000 ആയി മാറും. അങ്ങനെ ഹിന്ദുകുട്ടികൾക്ക് ഇരട്ടി നഷ്ടം. ആരും ഇവർക്കുവേണ്ടി പറയാൻ ഉണ്ടാവില്ല. ഹൈസ്ക്കൂൾ പുനഃക്രമീകരിക്കുമ്പോൾ 9,10 ക്ലാസുകളും 11,12 ക്ലാസുകളും ചേർത്താണ് സെക്കന്ററി(മാധ്യമിക് തലം) ഉണ്ടാക്കുന്നത്. 11,12 ക്ലാസുകളിലെ സംസ്കൃത പഠനം കേരളത്തിൽ മഷിയിട്ടു നോക്കിയാൽ കാണാത്ത അത്ര ബൃഹത്താണ്. അതോടെ 9, 10 ലേക്ക് മാത്രം ഒതുങ്ങുന്ന സംസ്കൃത പഠനം തത്വത്തിൽ ഏട്ടിലെ പശുവാകും. അധ്യാപകർ മുഴുവൻ പാർട്ട്ടൈം അധ്യാപകരായി മാറും. മലബാർ പ്രദേശത്തെ മുസ്ലീം മാനേജ്മെന്റുകൾക്ക് കിട്ടുന്ന ലാഭത്തിന്റെ കണക്ക് തിട്ടപ്പെടുത്തേണ്ടതാണ്. സംസ്കൃത അധ്യാപകരോട് ഈ നയം എടുക്കുമ്പോഴാണ് അറബി ഭാഷാധ്യാപകർക്ക് ഇരട്ട സമ്മാനം പൊൻതളികയിൽ

വെച്ചുനീട്ടുന്നത്.

പതിമൂന്ന്: ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് ഐഎഎസ് ട്രെയിനിംഗ്, പിഎസ്സി കോച്ചിംഗ്, കരിയർ ഗൈഡൻസ്, പ്രത്യേക സ്കോളർഷിപ്പ് എന്നിവ തുടരുന്നു. ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് പരീക്ഷ വേണ്ട എന്ന ഒരു പ്രഖ്യാപനം അടുത്തുതന്നെ കേൾക്കാം. കേരളം കാതോർത്തോളൂ. ഒന്നും സംഭവിക്കില്ല. ആരും എതിർക്കില്ല! ഒരുവകുപ്പിൽ ഇതാണ് ഉള്ളറ എങ്കിൽ മറ്റ് വകുപ്പുകളിലേക്ക് ഒന്ന് എത്തിനോക്കാൻപോലും നമുക്ക് കഴിഞ്ഞിട്ടില്ല. അഞ്ചാംമന്ത്രിക്ക് കിട്ടിയ വകുപ്പ് ന്യൂനപക്ഷക്ഷേമമാണ്. ക്ഷേമ പ്രവർത്തനത്തിന് വല്ല അതിർവരമ്പുമുണ്ടോ?

(വിദ്യാഭ്യാസ സംരക്ഷണ സമിതി സംസ്ഥാന സംയോജകനാണ് ലേഖകൻ)

****

# ആശങ്കയുളവാക്കുന്ന ന്യൂനപക്ഷപ്രീണനം

ടിയെച്ച് വത്സരാജ്

ഇരുപതാംപാർട്ടി കോൺഗ്രസ്സിന്റെ രാഷ്ട്രീയപരാജയവും പ്രത്യയശാസ്ത്ര പ്രതിസന്ധിയും നേരിടുന്ന സി.പി.എം, ഭരണഘടനാവിരുദ്ധതയിലും ന്യൂനപക്ഷ പ്രീണനത്തിലും രാജ്യവിരുദ്ധ സമീപനത്തിലും ഒട്ടും മാറ്റം വരുത്തിയിട്ടില്ലെന്ന് തെളിയിക്കുന്നതാണ് അവർ അംഗീകരിച്ച രാഷ്ട്രീയ പ്രമേയം. മതേതരത്വത്തെ ബലികഴിച്ച് ന്യൂനപക്ഷങ്ങളെ- പ്രത്യേകിച്ച് മുസ്ലീങ്ങളെ-പ്രീണിപ്പിക്കുവാനുള്ള വെമ്പലാണ് ഏപ്രിൽ 4 മുതൽ 9 വരെ കോഴിക്കോട് നടന്ന പാർട്ടി കോൺഗ്രസ് അംഗീകരിച്ച പ്രമേയം കാട്ടിത്തരുന്നത്. ഇക്കാലമത്രയും മുസ്ലീംപ്രീണനം നടത്തിയിട്ടും മുസ്ലീം സമൂഹം പാർട്ടിയോട് അടുക്കുന്നില്ല എന്ന വസ്തുത അവർ സ്വയം സമ്മതിക്കുമ്പോഴും പാർട്ടിയുടെ നട്ടെല്ലെന്നു അവർ അവകാശപ്പെടുന്ന പട്ടികജാതി-പട്ടികവർഗ്ഗത്തിന്റെ കഞ്ഞിയിൽ മണ്ണിടുന്ന സമീപനമാണ് ന്യൂനപക്ഷപ്രീണനത്തിനിടയിൽ സി.പി.എം. സ്വീകരിക്കുന്നത്.

ദേശീയ പരിതസ്ഥിതിയെ വിലയിരുത്തിയ പാർട്ടി പ്രമേയം ന്യൂനപക്ഷ പ്രശ്നങ്ങളെക്കുറിച്ച് വാചാലമാകുകയാണ്. ന്യൂനപക്ഷങ്ങൾക്കു പ്രത്യേക സംവരണം വേണമെന്ന് ശുപാർശചെയ്ത ജസ്റ്റിസ് സച്ചാർ കമ്മീഷൻ റിപ്പോർട്ട് ഫലപ്രദമായി നടപ്പാക്കാത്തതിനാൽ രാജ്യത്തെ മുസ്ലീം ന്യൂനപക്ഷം നിരാശയിലാണെന്ന് പ്രമേയം വിലപിക്കുന്നു. അതേ പ്രമേയത്തിൽ തന്നെ രംഗനാഥമിശ്ര കമ്മീഷൻ റിപ്പോർട്ടിൽ ന്യൂനപക്ഷങ്ങൾക്ക് ജോലിയിൽ പത്ത് ശതമാനം കൂടി സംവരണം ഏർപ്പെടുത്തണമെന്ന നിർദ്ദേശം ഉടൻ പ്രാബല്യത്തിൽ വരുത്താൻ ആവശ്യപ്പെടുന്നുമുണ്ട്. ഒന്നരപേജിൽ കൂടുതലാണ് ഈ വിഷയത്തെക്കുറിച്ച് മാത്രം പ്രമേയത്തിൽ പരാമർശിക്കുന്നത്.

ഏപ്രിൽ 7നാണ് ഇത് സംബന്ധിച്ച പ്രമേയം പാർട്ടി കോൺഗ്രസ് അംഗീകരിച്ചത്. മുസ്ലീങ്ങൾക്കും ക്രിസ്ത്യാനികൾക്കും വിദ്യാഭ്യാസ-തൊഴിൽ

മേഖലയിൽ പത്ത് ശതമാനം സംവരണം ഉറപ്പാക്കണമെന്ന് പ്രമേയം ആവശ്യപ്പെടുന്നു. സംവരണം 50 ശതമാനത്തിൽ കവിയരുതെന്ന സുപ്രീം കോടതി നിർദ്ദേശം സംബന്ധിച്ച നിയമം ഭേദഗതി ചെയ്യണമെന്നു മാർക്സിസ്റ്റ് പാർട്ടി ആവശ്യപ്പെട്ടിരിക്കയാണ്. ഇത് ജനാധിപത്യ മതേതര അവകാശമാണെന്ന് പറയാനും പാർട്ടി മടിക്കുന്നില്ല. മതം മാറിയവർക്ക് പട്ടിക ജാതി, പട്ടികവർഗ്ഗത്തിന്റെ സംവരണം നൽകുവാൻ പാടില്ലെന്ന 1950ലെ രാഷ്ട്രപതിയുടെ ഉത്തരവിനെതിരെ രോഷംകൊള്ളുന്ന സി.പി.എം, ഇത് ഭേദഗതി ചെയ്ത് ഹിന്ദുമതത്തിൽ നിന്ന് മതം മാറി ഇതരമതം സ്വീകരിച്ച പട്ടിക ജാതി-പട്ടികവർഗ്ഗക്കാർക്കും സംവരണം നൽകണമെന്ന് ആവശ്യപ്പെടുന്നു.

ഭരണഘടനയനുസരിച്ച് ഹിന്ദുസമൂഹത്തിലെ ഏറ്റവും പിന്നാക്കക്കാരായ പട്ടികജാതി-പട്ടികവർഗ്ഗക്കാരുടെ ഉന്നമനം ലക്ഷ്യമിട്ടാണ് അവർക്കായി ഭരണഘടനയിൽ നിശ്ചിത ശതമാനം സംവരണം ഏർപ്പെടുത്തിയത്. മതം മാറുന്നതോടെ പിന്നാക്ക വിഭാഗക്കാർ ഇതിന് അർഹരല്ലാതാകും. എന്നാൽ അത് പാടില്ലെന്നും മതംമാറിയ പിന്നാക്ക വിഭാഗത്തിന് തുടർന്നും സംവരണം നൽകണമെന്നുമുള്ള വിചിത്രവാദമാണ് പാർട്ടി കോൺഗ്രസ് അംഗീകരിച്ചത്. ഈ ആവശ്യം നടപ്പായാൽ പട്ടികജാതി/വർഗ്ഗസംവരണം ന്യൂനപക്ഷങ്ങൾ കയ്യടക്കുകയും യഥാർത്ഥ അവകാശികൾ പുറന്തള്ളപ്പെടുകയും ചെയ്യും. പട്ടികജാതി-പട്ടികവർഗ്ഗ വിഭാഗം ഇത്തരമൊരു ഭീതിയുടെ മുമ്പിലിരിക്കുമ്പോഴാണ് പാവപ്പെട്ടവന്റെ കക്ഷിയെന്നവകാശപ്പെടുന്ന സി.പി.എം. അവരുടെ അവകാശങ്ങൾ തട്ടിപ്പറിക്കാൻ കൂട്ടുനിൽക്കുന്നത്. സാമൂഹ്യ അസന്തുലനവും മതം മാറ്റവും പ്രോത്സാഹിപ്പിക്കുകയാണ് ഈ ആവശ്യം വഴി സി.പി.എം. ചെയ്യുന്നത്. ദളിത്, ക്രിസ്ത്യൻ, മുസ്ലീം വിഭാഗങ്ങളെ പട്ടികവർഗ്ഗത്തിൽ ഉൾപ്പെടുത്തണമെന്നും ആവശ്യപ്പെടുക വഴി പച്ചയായ ന്യൂനപക്ഷവർഗ്ഗീയ കാർഡ് ഇറക്കുകയാണ് സി.പി.എം.

പ്രീണന മുദ്രാവാക്യം എല്ലാ സീമകളും ലംഘിച്ച് രാജ്യവിരുദ്ധ നിലപാടിലേക്ക് നീങ്ങിയ മറ്റൊരു പ്രമേയവും പാർട്ടി കോൺഗ്രസ് അംഗീകരിക്കുകയുണ്ടായി.

ബംഗ്ലാദേശിൽ നിന്നുള്ള നുഴഞ്ഞുകയറ്റക്കാരെ ഇന്ത്യൻ പൗരന്മാരായി അംഗീകരിച്ച് അവർക്ക് എല്ലാ ആനുകൂല്യവും നൽകണമെന്നാണ് 20-ാം പാർട്ടി കോൺഗ്രസ് ആവശ്യം. പശ്ചിമബംഗാളിലെ സി.പി.എമ്മിന്റെ രാ

ഷ്ട്രീയശക്തി നിയമവിരുദ്ധമായ ഈ കുടിയേറ്റക്കരാണെന്നത് പരസ്യമാണ്. പാർട്ടി തന്നെ ഇവരുടെ പേരുകൾ വോട്ടർപട്ടികയിൽ ചേർക്കുകയും അത് പാർട്ടി വോട്ടാക്കി മാറ്റുകയും ചെയ്യുന്ന നയമാണ് കഴിഞ്ഞ കുറെ വർഷങ്ങളായി തുടരുന്നത്. ഇതിനെതിരെ മറ്റെല്ലാ രാഷ്ട്രീയകക്ഷികളും രംഗത്തുവരികയുണ്ടായി. ബംഗ്ലാദേശിൽ നിന്നും നുഴഞ്ഞു കയറുന്നവരെ സംരക്ഷിക്കാൻ, 2003ലെ ഇത് സംബന്ധിച്ച് നിയമം ഭേദഗതി ചെയ്യണമെന്നും സി.പി.എം. ആവശ്യപ്പെട്ടിരിക്കുകയാണ്. ബംഗ്ലാദേശി നുഴഞ്ഞുകയറ്റ മുസ്ലീങ്ങളെ പാർട്ടി വോട്ടു ബാങ്കാക്കി നിർത്താനുള്ള ഗൂഢനീക്കമാണിതിന് പിന്നിൽ. അസമിലും മറ്റ് ഇതര വടക്ക് കിഴക്കൻ സംസ്ഥാനങ്ങളിലും ഉയർന്ന വിഘടന വാദത്തിന്റെ പിന്നിലെ പ്രേരണാസ്രോതസ്സ് ഈ അനധികൃത കുടിയേറ്റമാണ് എന്നതു സി.പി.എമ്മിനു പ്രശ്നമല്ല.

രാജ്യക്ഷേമം കാംക്ഷിക്കുന്നവർക്ക് ആശങ്കയുളവാക്കുന്നതാണ് സി.പി.എം. പാസ്സാക്കിയ പ്രമേയവും അവരുന്നയിച്ച ആവശ്യങ്ങളും. ദേശീയതയെ ബലി കഴിച്ച് ന്യൂനപക്ഷ സമൂഹങ്ങളെ പ്രീണിപ്പിക്കുവാനുള്ള ഈയൊരു നീക്കത്തെ ദേശീയ ശക്തികൾ ഒറ്റക്കെട്ടായി നിന്ന് എതിർക്കേണ്ടതാണ്.

****

# മാറാടിന്റെ താക്കീത്

## എം. ബാലകൃഷ്ണൻ

വീണ്ടും മെയ് 2. കേരളത്തിന്റെ ഓർമ്മകളിൽ അത് മാപ്പിളലഹളയ്ക്ക് ശേഷം നടന്ന സമാനതകളില്ലാത്ത ഹിന്ദുകൂട്ടക്കൊലയുടെ ദിനമാണ്. 2003 മെയ് 2ന് ശേഷം കടന്നുപോയത് ഒമ്പത് വർഷങ്ങൾ. എട്ട് പാവപ്പെട്ട ഹിന്ദു മത്സ്യത്തൊഴിലാളികളും അക്രമികളിലൊരാൾ അവരുടെ തന്നെ കൊല ക്കത്തികൊണ്ടും, അങ്ങിനെ 9 പേർ കൊല്ലപ്പെട്ട ഒരു കറുത്ത രാത്രിയുടെ ഓർമകൾക്ക് 9 വയസ്സ്. ഈ ദുരന്തനാടകത്തിന്റെ അണിയറശിൽപികളും പ്രതിനായകന്മാരും സഹായികളും ഇന്ന് മാന്യതയുടെ മുഖംമൂടിയണിഞ്ഞ് ഒമ്പത് വർഷം മാത്രം പഴക്കമുള്ള ചരിത്രത്തിനു നേരെ കൊഞ്ഞനം കുത്തുകയാണ്. അതുകൊണ്ടുതന്നെ മെയ് 2ന്റെ ചരിത്രവും വസ്തുത കളും മലയാളിയുടെ മനസ്സിൽ ചാരംമൂടാതെ നിലനിർത്തേണ്ടതുണ്ട്.

യാതൊരു പ്രകോപനവുമില്ലാതെ ശാന്തമായി കിടന്നിരുന്ന മാറാടിന്റെ കടൽത്തീരത്തേക്കാണ് അന്ന് മുസ്ലീം ഭീകരസംഘം വേട്ടയ്ക്കിറങ്ങിയത്. അരമണിക്കൂർ നേരത്തെ സംഹാരതാണ്ഡവം കൊണ്ട് എട്ടുപേരെ അതി ക്രൂരമായി വെട്ടിക്കൊന്നു.

ആവിത്താൻപുരയിൽ ദാസൻ, ചോയിച്ചന്റകത്ത് മാധവൻ, പാണച്ചന്റ കത്ത് ഗോപാലൻ, അരയച്ചന്റകത്ത് കൃഷ്ണ ൻ, തെക്കേത്തൊടിയിൽ പുഷ്പരാജനും സന്തോഷും, ചോയിച്ചന്റകത്ത് ചന്ദ്രൻ, തെക്കേത്തൊടി യിൽ പ്രജീഷ് എന്നിവരാണ് മുസ്ലീം ജിഹാദികളുടെ കൊലക്കത്തിക്കിര യായി ജീവൻ വെടിഞ്ഞവർ. സ്ത്രീകളടക്കം 15 പേരെ ഗുരുതരമായി പരി ക്കേൽപ്പിച്ചു.

2002 ജനുവരി 2ന് നടന്ന ഹിന്ദു-മുസ്ലീം സംഘഷർത്തിന്റെ പ്രതികാരമാ ണിതെന്ന് വരുത്തിത്തീർക്കാനും മുസ്ലീംഭീകരതയുടെ വിപുലമായ അജണ്ടകൾ ഒളിപ്പിച്ചുവെക്കാനുമായിരുന്നു മതേതര രാഷ്ട്രീയക്കാർ പരി ശ്രമിച്ചത്. എന്നാൽ അത്തരം കെട്ടുകഥകളുടെ പൊള്ളത്തരം വെളിവാ ക്കുന്ന സത്യങ്ങളാണ് കേരളം പിന്നീട് ദർശിച്ചത്. 2002ൽ നടന്ന സംഘർഷ ത്തിൽ പ്രതികളാക്കപ്പെട്ടവരായിരുന്നില്ലെ 2003ലെ കൂട്ടക്കൊലയ്ക്കിരയാ

യവർ. ആസൂത്രിതമായ നരഹത്യയിലൂടെ മാറാട്ടെ കടൽത്തീരം, അതു വഴി മലബാറിന്റെ കടൽത്തീരം, തങ്ങളുടെ കൈപ്പിടിയിലൊതുക്കാനുള്ള ഇസ്ലാമിക ഭീകരതയുടെ അജണ്ടയാണ് അന്നവർ നടപ്പാക്കാനാഗ്രഹിച്ച ത്. അതിന് ആരാധാനാലയങ്ങൾ ആയുധപ്പുരകളാക്കി മാറ്റി. കോഴിക്കോട്ടെ അധികാരകേന്ദ്രങ്ങളുടെ താക്കോൽ സ്ഥാനങ്ങളിൽ മിക്കതിലും തങ്ങളുടെ ആജ്ഞാനുവർത്തികളെ തിരുകിക്കയറ്റി. കൂട്ടക്കൊലയ്ക്കുശേഷം ഉണ്ടാ കുമെന്ന് കരുതിയ തിരിച്ചടിയെ പ്രതിരോധിക്കാനും തീരദേശത്തെ ദാറുൽ ഇസ്ലാമാക്കാനും മാരകായുധങ്ങൾ സംഭരിച്ചു. മെഡിക്കൽകോളേജിലും കടലിലും കരയിലും വ്യത്യസ്ത കൃത്യങ്ങൾ നിർവ്വഹിക്കാനായി ദൗത്യ സംഘങ്ങളെ ചുമതലപ്പെടുത്തി. 350 വാളുകൾ, 45 ജലാറ്റിൻ സ്റ്റിക്കുകൾ, നൂറുകണക്കിന് പൈപ്പ് ബോംബുകൾ എന്നിവയാണ് പിന്നീട് നടന്ന തെര ച്ചിലിൽ മാറാട്ട് നിന്നുമാത്രമായി കണ്ടെത്തിയത്. അക്രമം മുൻകൂട്ടി ആസൂ ത്രണം ചെയ്തതിനാൽ പള്ളിയിലെ കലണ്ടറിൽ മെയ് 2 ചുകന്ന വൃത്ത ത്തിലാക്കി വിശ്വാസികൾക്ക് മുന്നറിയിപ്പ് നൽകി. കല്ല്യാണത്തിനും സൽക്കാരത്തിനുമെന്ന പേരിൽ മുസ്ലീം കുടുംബങ്ങൾ തലേദിവസം മുതൽ മാറിത്താമസിച്ചുകൊണ്ട് അക്രമികൾക്ക് അരങ്ങൊരുക്കി. (ഇവരാണ് പിന്നീട് 'അഭയാർത്ഥികളായി' പ്രഖ്യാപിച്ച് മതേതരരാഷ്ട്രീയക്കാർ ഇവർക്കുവേണ്ടി നിലവിളിച്ചത്.)

പകച്ചുപോയിരുന്നു മാറാട്; കേരളവും. 2002ൽ മാറാട് നടന്ന ലഹള കൾക്ക്ശേഷം നടന്ന സമാധാനപരിശ്രമങ്ങൾ അതിന്റെ പരിപൂർണ്ണ അർത്ഥത്തിൽ ഉൾക്കൊണ്ട ഹിന്ദുസമൂഹം വഞ്ചിക്കപ്പെടുകയായിരുന്നു. ഭണാധികാരികളും മതേതരരാഷ്ട്രീയക്കാരും ഒരുക്കിയ സമാധാനകാലം ഇസ്ലാമിക ജിഹാദിന് ആയുധമൊരുക്കിവെക്കാനുള്ള ഇടവേളയായിരുന്നു. ചതിയുടെ ആഴവും പരപ്പും ഭീകരമായിരുന്നെങ്കിലും ഉറ്റവർ നഷ്ടപ്പെട്ട വേദന അസഹനീയമായിരുന്നെങ്കിലും എല്ലാം അടക്കിനിർത്തിക്കൊണ്ട് ഇസ്ലാമികഭീകരതയ്ക്കെതിരായ പോരാട്ടം ശക്തമാക്കാനും ജനാധിപത്യ വ്യവസ്ഥയിൽ, നീതിന്യായസംവിധാനങ്ങളുടെ നിഷ്പക്ഷതയിൽ വിശ്വാ സമർപ്പിച്ചുകൊണ്ട് മുന്നേറാനുമായിരുന്നു കടലോരഗ്രാമത്തിലെ ഹിന്ദുസ മൂഹം നിശ്ചയിച്ചത്. അലറിവരുന്ന കടലലമാലകളോട് എതിരിട്ട് ഉപജീ വനം നടത്തുന്ന കടലിന്റെ മക്കൾക്ക് തിരിച്ചടിക്കാനുള്ള കരുത്ത് ചോർന്നി ട്ടില്ലെന്ന് തെളിയിക്കാനാവുമായിരുന്നു. ഇസ്ലാമിക ജിഹാദിന്റെ മാറാട് പരി ഭാഷയുടെ വികൃതമുഖം അനാവരണം ചെയ്യാനും മുസ്ലീംഭീകരത കേരള

ത്തിന്റെ സാമൂഹ്യജീവിതത്തിന്റെ വ്യത്യസ്ത മേഖലകളിൽ എവിടെയൊക്കെ ഇരിപ്പുറപ്പിച്ചിട്ടുണ്ടെന്ന് വെളിച്ചത്തുകൊണ്ടുവരാനുമുള്ള പ്രചണ്ഡമായ പ്രചാരണത്തിനും ഹിന്ദുസംഘടനകൾ മുൻകയ്യെടുത്തു.

മാറാട് കൂട്ടക്കൊലയെന്ന ഭീകരസംഭവത്തിനെത്തുടർന്ന് മാറാട്ടും കേരളത്തിലും ഒരു മുസ്ലീമിന്റെ പോലും രക്തം ചിന്താതിരുന്നത് മാറാട്ടെ അരയസമാജത്തിന്റെയും കേരളത്തിലെ ഹിന്ദുസംഘടനകളുടെയും ഒടുങ്ങാത്ത ഇച്ഛാശക്തിയുടേയും പതറാത്ത നേതൃത്വശേഷിയുടേയും ഫലമായിരുന്നു. അങ്ങിങ്ങായി നിലയുറപ്പിച്ച സായുധസൈന്യങ്ങളുടേയോ പോലീസിന്റേയോ ക്രമസമാധാനപാലനത്തിന്റെ മികവുകൊണ്ടായിരുന്നില്ല. കൊടപ്പനക്കുന്നിലെ പാണക്കാട്ട് തറവാട്ടിലെ തങ്ങൾ സഹോദരന്മാരുടെ രാഷ്ട്രീയ കൗശലവുമായിരുന്നില്ല. ഒട്ടേറെ നഷ്ടപ്പെട്ടും അതിലേറെ വേദന സഹിച്ചും ക്ഷമിച്ചും കഴിഞ്ഞിരുന്ന ഹിന്ദുസമൂഹം പ്രക്ഷോഭത്തിന്റെ പാതയിൽ അണിനിരന്നു. നീതിക്കുവേണ്ടിയുള്ള ഈപോരാട്ടത്തെ തകർക്കാൻ സി.പി.എം. സംസ്ഥാന ജനറൽ സെക്രട്ടറി പിണറായി വിജയനും കെ.പി.സി.സി. പ്രസിഡണ്ട് കെ. മുരളീധരനും കോഴിക്കോട് ടൗൺഹാളിൽ ഒരുവേദി പങ്കിട്ടുകൊണ്ട് പദ്ധതികൾ ആവിഷ്കരിച്ചു. വി. ആർ. കൃഷ്ണയ്യർ മുതൽ സുകുമാർ അഴീക്കോടു വരെയുള്ള സാംസ്കാരികനായകന്മാർ അക്രമികളുടെ പക്ഷത്തെ ഫീസില്ലാവക്കീലന്മാരായി. ചിലർ തലകുനിച്ചു നിന്നു. 140 എം.എൽ.എ മാരിൽ ഒരാൾ പോലും ഒരു ശ്രദ്ധ ക്ഷണിക്കലോ ഒരു അടിയന്തിര പ്രമേയമോ അവതരിപ്പിച്ച് ഹിന്ദുസമൂഹത്തിനേറ്റ ഈ ദുരന്തത്തോട് ഐക്യദാർഢ്യം പ്രഖ്യാപിച്ചില്ല. രാജസ്ഥാനിലെ കന്യാസ്ത്രീയുടെ സഭാവസ്ത്രത്തിൽ ചെളിതെറിച്ചപ്പോൾ, ഒറീസയിൽ വിദേശമിഷണറി കൊലചെയ്യപ്പെട്ടപ്പോൾ സഭയിൽ ബഹളവും പുറത്ത് ബന്ദും സംഘടിപ്പിച്ചവർ, വിമാനം കേറി സംഭവസ്ഥലം സന്ദ ർശിച്ച് നടുക്കം രേഖപ്പെടുത്തിയവർ അവരാരും മാറാട്ടെ പാവപ്പെട്ട മത്സ്യത്തൊഴിലാളികളുടെ രക്തത്തിന്റെ വിലയറിഞ്ഞില്ല.

എന്നാൽ ഈ അവഗണനകൾക്കും എതിർപ്പുകൾക്കും മുമ്പിൽ പതറാതെ പൊരുതിയ ഹിന്ദുസമൂഹം ഒറ്റക്കെട്ടായി മുന്നേറി. സന്യാസിശ്രേഷ്ഠന്മാർ മാർഗ്ഗദർശനം നൽകി. സാമുദായിക നേതാക്കൾ അഭിപ്രായവ്യത്യാസങ്ങൾ മാറ്റിവെച്ച് രംഗത്തുവന്നു. ഹൈന്ദവനേതൃത്വം മാറാടിന്റെ കണ്ണീരൊപ്പാൻ, നീതി ലഭ്യമാക്കാൻ സമരത്തിന് തയ്യാറെടുത്തു.

ഹിന്ദുക്കളുമായി ചർച്ചയ്ക്കില്ലെന്ന് പ്രഖ്യാപിച്ചവരുടെ അഹന്തയുടെ സർപ്പശിരസ്സുകൾക്ക് മുകളിൽ ആഞ്ഞു ചവുട്ടിക്കൊണ്ട് ഹിന്ദുനേതൃത്വം വർഗ്ഗീയ-ഭീകരശക്തികൾക്ക് താക്കീത് നൽകി. 146 ദിവസങ്ങൾക്കുശേഷം

സൗഹാർദ്ദപൂർണ്ണമായ ചർച്ചയ്ക്ക് വേദിയൊരുങ്ങി. കോഴിക്കോട്ടെ തല മുതിർന്ന പത്രപ്രവർത്തകരും ഗാന്ധിയൻമാരും ഇത്തരമൊരു ചർച്ചയ്ക്ക് വഴിയൊരുക്കി. 2003 ഒക്ടോബർ 5ന് ഹിന്ദു സംഘടനകളുടെ പ്രധാന ആവശ്യങ്ങൾ അനുവദിക്കാൻ ഭരണകൂടത്തിന് തയ്യാറാകേണ്ടിവന്നു.

മാറാട് കൂട്ടക്കൊലയുടെ പിന്നിലെ ബാഹ്യബന്ധം, ഗൂഢാലോചന, ഭീകരവാദപിന്തുണ, സാമ്പത്തിക സ്രോതസ്സ് എന്നിവയെക്കുറിച്ച് സി.ബി.ഐ അന്വേഷിക്കണമെന്ന ആവശ്യമാണ് ഹിന്ദുസംഘടനകൾ മുന്നോട്ടുവെച്ചിരുന്നത്. മുസ്ലീംലീഗും മറ്റു മുസ്ലീം മതമൗലികവാദ-ഭീകരസംഘടനകളും ഈ ആവശ്യത്തെ എതിർക്കുകയാണുണ്ടായത്. മന്ത്രി കുഞ്ഞാലിക്കുട്ടി വളരെ വ്യക്തമായിത്തന്നെ, പത്രപ്രവർത്തകർ മുൻകൈയെടുത്ത് നടത്തിയ ചർച്ചയിൽ ഇത് പറയുകയുണ്ടായി. സി.പി.എമ്മും കോൺഗ്രസ്സും ഈ ആവശ്യത്തെ പരസ്യമായി എതിർത്തു. സി.പി.എം. സംസ്ഥാന സെക്രട്ടറി മാറാട് ജുഡീഷ്യൽ കമ്മീഷൻ മുമ്പാകെ സി.ബി.ഐ. അന്വേഷണം ആവശ്യമില്ലെന്ന വാദം ശക്തിയായി ആവർത്തിച്ചു. അന്നത്തെ മുഖ്യമന്ത്രി എ.കെ ആന്റണിയും ഇതേ നിലപാട് കമ്മീഷൻ മുമ്പാകെ വ്യക്തമാക്കി.

സി.ബി.ഐ അന്വേഷണമെന്ന ആവശ്യമുയർത്തി നടന്നിരുന്ന പ്രക്ഷോഭത്തെ ഏതുവിധേനയും തകർക്കാൻ സർക്കാരും മുസ്ലീംസംഘടനകളും കെണികളൊരുക്കി. സി.ബി.ഐ. അന്വേഷണമാവശ്യപ്പെട്ട് ഹൈക്കോടതിയിൽ സമർപ്പിച്ച പൊതുതാൽപര്യ ഹരജികളിൽ സർക്കാർ എടുത്ത നിലപാട് ഇതിന്റെ ഭാഗമായിരുന്നു. ക്രൈംബ്രാഞ്ച് അന്വേഷണം നടക്കുന്നത് കൊണ്ട് ഭാഗികമായ സി.ബി.ഐ അന്വേഷണം നടത്താനാവില്ലെന്ന നിയമോപദേശമാണ് സർക്കാർ കോടതിയിൽ സമർപ്പിച്ചത്. അഡ്വക്കറ്റ് ജനറലിന്റെ നിലപാടും ഇതുതന്നെയായിരുന്നു. സി.ബി.ഐ. അന്വേഷണത്തിന് നിയമപരമായ പിൻബലമില്ലെന്ന് വരുത്തിത്തീർക്കാനുള്ള രാഷ്ട്രീയനീക്കമാണ് ഇതിലൂടെ വിജയിച്ചത്.

എന്നാൽ മാറാട് ജുഡീഷ്യൽ കമ്മീഷന്റെ പ്രധാന ശുപാർശകളിലൊന്ന് കേന്ദ്ര ഏജൻസികളുടെ സംയുക്ത നേതൃത്വത്തിൽ മാറാട് കൂട്ടക്കൊലയ്ക്കുപിന്നിലെ ഭീകരവാദബന്ധം, അന്തർസംസ്ഥാനബന്ധം, സാമ്പത്തികസ്രോതസ്, ഗൂഢാലോചന എന്നിവയെക്കുറിച്ച് അന്വേഷിക്കണമെന്നായിരുന്നു. കമ്മീഷൻ റിപ്പോർട്ട് അംഗീകരിച്ച് സംസ്ഥാനസർക്കാർ സി.ബി.ഐ അന്വേഷണത്തിന്വേണ്ടി കേന്ദ്രസർക്കാരിലേക്ക് ശുപാർശ ചെയ്യാൻ നിർബ്ബന്ധിതമായി. എന്നാൽ ഇവിടെയും മുസ്ലീംലീഗിന്റെയും മറ്റു 'മതേതര' രാഷ്ട്രീയ സംഘടനകളുടെയും ഭീകരസംഘടനകളുടേയും സംയുക്തനീക്കം വിജയം കണ്ടു. കേന്ദ്രസർക്കാർ സംസ്ഥാന സർക്കാ

റിന്റെ ശുപാർശ തള്ളുകയാണുണ്ടായത്. ഇതിനെത്തുടർന്നാണ് സംസ്ഥാന സർക്കാർ ക്രൈംബ്രാഞ്ചിന് കീഴിൽ ഒരു പ്രത്യേക അന്വേഷണസംഘത്തെ നിയോഗിക്കുന്നത്. പ്രത്യേക അന്വേഷണസംഘം മുസ്ലീം ലീഗിലെ പ്രമുഖരായ നേതാക്കളുടെ പങ്കിനെക്കുറിച്ചുള്ള തെളിവുകൾ കണ്ടെത്താൻ തുടങ്ങിയതോടെ ഉമ്മൻചാണ്ടി സർക്കാർ അന്വേഷണത്തലവനെ മാറ്റി അന്വേഷണം എങ്ങുമെത്താത്ത നിലയിലാക്കിയിരിക്കുകയാണ്.

ഇത് വിവാദമായതിനെത്തുടർന്നുണ്ടായ സംഭവങ്ങളാണ് മാറാട് കൂട്ടക്കൊല ചരിത്രത്തിലെ ഏറ്റവും വലിയ വൈരുദ്ധ്യമെന്ന് വിശേഷിപ്പിക്കാവുന്നത്. ആരൊക്കെയാണോ സി.ബി.ഐ അന്വേഷണത്തെ തകിടം മറിക്കാൻ പരിശ്രമിച്ചത് അവരൊക്കെ സി.ബി.ഐ അന്വേഷണം വേണമെന്ന ആവശ്യം ഏറ്റുപറഞ്ഞിരിക്കുന്നു. സി.പി.എം ജില്ലാസെക്രട്ടറി തന്റെ സംസ്ഥാനസെക്രട്ടറിയുടെ നിലപാടുകൾക്ക് വിരുദ്ധമായി സി.ബി.ഐ അന്വേഷണം വേണമെന്ന് പത്രസമ്മേളനം വിളിച്ചുകൂട്ടി ആവശ്യപ്പെട്ടു. കേന്ദ്ര ആഭ്യന്തരസഹമന്ത്രി മുല്ലപ്പള്ളി രാമചന്ദ്രൻ സംസ്ഥാനസർക്കാർ ആവശ്യപ്പെട്ടാൽ സി.ബി.ഐ അന്വേഷണം നടത്താമെന്ന് പറഞ്ഞു. ഏതന്വേഷണവും മുസ്ലീംലീഗ് സ്വാഗതം ചെയ്തുകളഞ്ഞു.

എന്നിട്ടും എന്തുകൊണ്ട് സി.ബി.ഐ അന്വേഷണപ്രഖ്യാപനം ഉണ്ടാകുന്നില്ല? അരങ്ങിൽ സി.ബി.ഐ അന്വേഷണത്തിനുവേണ്ടി വാദിക്കുന്നവർ അണിയറയിൽ അന്വേഷണത്തെ ഇല്ലാതാക്കാൻ കത്തിവേഷമാടുകയാണോ?. ആണെന്നുള്ളതിനാണ് മാറാട് സംഭവങ്ങളുടെ ചരിത്രം ബലം നൽകുന്നത്. ഏതന്വേഷണവും ആകാമെന്ന് പറയുന്നവർക്ക് ബുധനാഴ്ചകളിലെ മന്ത്രിസഭാ യോഗത്തിൽ ഇക്കാര്യം തീരുമാനിക്കാവുന്നതേയുള്ളു.

അഞ്ചാംമന്ത്രിക്കാര്യത്തിൽ തങ്ങൾ പിടിച്ച പിടിവാശി എന്തുകൊണ്ടാണ് മാറാട് കാര്യത്തിൽ കാണിക്കാത്തതെന്ന് ലീഗ് വ്യക്തമാക്കണം. കേരളത്തിൽ മതവർഗ്ഗീയ ശക്തികൾ രാഷ്ട്രീയത്തെ നിയന്ത്രിക്കാൻ പുറപ്പെടരുതെന്ന് ഇപ്പോൾ വെളിപാടുപറയുന്ന കെ. മുരളീധരൻ സി.ബി.ഐ അന്വേഷണം നടപ്പിലാക്കി ഇത്തരം ശക്തികളെ നിലയ്ക്കു നിർത്താൻ അവസരമൊരുക്കണമെന്നതിന് ശാഠ്യം പിടിക്കാത്തത് എന്തുകൊണ്ടാണ്? ഖദറിട്ട 39 പേർ നിയമസഭയിലുണ്ടെന്ന് മുസ്ലീംലീഗിനെ നോക്കി വെല്ലുവിളി നടത്തുന്ന ആര്യാടൻ മുഹമ്മദും മതവർഗ്ഗീയശക്തികളുടെ പങ്ക് പുറത്തുകൊണ്ടുവരാൻ പറ്റുന്ന സി.ബി.ഐ. അന്വേഷണത്തിന് തീരുമാനമെടുക്കണമെന്ന് പറയാത്തത് എന്തുകൊണ്ടാണ്? അതിവേഗം ബഹുദൂരം

നോക്കി ഭരണം നടത്തുന്ന ഉമ്മൻചാണ്ടി രണ്ടാംതവണയും തന്റെ കൈയ്യിൽ സി.ബി.ഐ അന്വേഷണക്കാര്യം വന്നപ്പോൾ നിശ്ശബ്ദനാകുന്നത് എന്തുകൊണ്ടാണ്?

ആ നിശ്ശബ്ദതയെ ഭഞ്ജിക്കാൻ ഒരു മാർഗ്ഗമേയുള്ളൂ ഹിന്ദുസമൂഹത്തിന് മുമ്പിൽ. തെളിവുകൾ എത്രതന്നെ മായ്ച്ചുകളയാൻ ശ്രമിച്ചാലും ഗൗരവതരവും നിഷ്പക്ഷവുമായ സി.ബി.ഐ അന്വേഷണത്തിലൂടെ മാറാടിന്റെ പിന്നിലെ കറുത്ത ശക്തികളെ പുറത്തുകൊണ്ടുവരാൻ കഴിയും. അതിന് സർക്കാറിനെ നിർബ്ബന്ധിക്കുന്നതരത്തിൽ ശക്തമായ സമ്മർദ്ദം ഉയർത്തിക്കൊണ്ടുവരാൻ ഒരു രണ്ടാം മാറാട് പ്രക്ഷോഭത്തിന് കഴിയും. സമ്മർദ്ദമുണ്ടായാൽ മാത്രം പ്രവർത്തിക്കുന്ന സർക്കാരിനും രാഷ്ട്രീയ സംഘടനകൾക്കും മനസ്സിലാവുന്ന ഭാഷയിൽ സംസാരിക്കേണ്ടിവരുമെന്നാണ് മാറാട് ചരിത്രം നൽകുന്ന സന്ദേശം. അതൊരു വെല്ലുവിളിയാണുതാനും.

മതേതര മാടമ്പിമാർ നിർമ്മിച്ചെടുത്ത പദകോശത്തിൽ ഭൂരിപക്ഷസമുദായമെന്നത് എന്തും സഹിക്കാൻ വിധിക്കപ്പെട്ടവരാണെന്ന മുൻധാരണ തിരുത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. കേരളത്തിന്റെ കടലോരത്തെ വീതംവെക്കാനൊരുങ്ങുന്ന ന്യൂനപക്ഷ മതവർഗ്ഗീയ ശക്തികൾക്ക് മുമ്പിൽ മാറാട് ഇന്നുമൊരു താക്കീതാണ്. 1964ലും 71ലും 74ലും കടലോരത്തെ ഹിന്ദുസമൂഹത്തെ ഉന്മൂലനം ചെയ്യാൻ പരിശ്രമിച്ചപ്പോൾ കുടിയൊഴിഞ്ഞു പോകാൻ വിധിക്കപ്പെട്ടവരുണ്ടായിരുന്നു. പക്ഷെ പ്രതിരോധത്തിന്റെയും വേണമെങ്കിൽ പ്രത്യാക്രമണത്തിന്റെയും പയറ്റുമുറകൾ പരിശീലിച്ച ഒരു ജനതയായി കടലോരത്തെ ഹിന്ദുസമൂഹം മാറി എന്ന് മാറാട് തെളിയിച്ചു. ഒഴിഞ്ഞുപോകാനല്ല ഉറച്ചുനിൽക്കാനാണ് അവർ ശ്രമിച്ചത്. അതിൽ വിജയിച്ച ചരിത്രപാഠം ഉൾക്കൊള്ളാൻ എല്ലാ സമുദായനേതൃത്വങ്ങളും തയ്യാറാവണം. മാറാട് മുന്നോട്ടുവെക്കുന്ന താക്കീത് അതുതന്നെയാണ്.


# ഹിന്ദു ഐക്യവേദി - കേരളം

സമന്വയ ഭവൻ, കോട്ടയ്ക്കകം പോസ്റ്റ്, തിരുവനന്തപുരം - 695023

ഫോൺ: 0471-2572400, 6454750

**വില 10 രൂപ**

Printed at Ayodhya printers 2408797